മലങ്കരസഭ
മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 ഏപ്രിൽ . ലക്കം 4 . പുസ്തകം 74 . വില ₹ 20

ഒരു മഹാവ്യാധിയെ ചൊല്ലിയുള്ള ആധിയുടെ ഗത്സമേന ഉള്ളിൽ പേറിക്കൊണ്ടാണ് ഓരോ മനുഷ്യപുത്രനും ഇത്തവണ ഉത്ഥാനപ്പെരുന്നാൾ കൊണ്ടാടുക.
സത്യത്തോടൊപ്പം പ്രയാണം ചെയ്യുന്ന ഏതൊരുവന്റെയും അവസാനിക്കാത്ത പ്രത്യാശയുടെ അടയാളമാണ് ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പ്.!

അധിക്ഷേപങ്ങളും ആക്രമണങ്ങളും അടിച്ചമർത്തലുകളും നേരിടേണ്ട വഴിത്താരയാണിതെന്നാലും നേരുള്ളവന്റേതാവും അന്തിമമായ എഴുന്നേൽപ്പ് എന്നിതു പ്രഖ്യാപിക്കുന്നു.
പക്ഷെ, സത്യത്തെ അനുഗമിക്കുന്നതിൽ കവിഞ്ഞു അപകടമെന്താണുള്ളത്?
അവനെ എതിരേറ്റവരെയും അവനെ എതിരിട്ടവരെയും ഓർത്തുനോക്കുക. അവരുടെ അഴിഞ്ഞുപോയ മുഖംമൂടികൾ എത്രയധികമാണ്.!
തന്റെ മഹത്വത്തിൽ ഇടത്തും വലത്തുമുള്ള ഇരിപ്പിടങ്ങൾക്കായുള്ള ദുരാശയെ ശിഷ്യത്വത്തിന്റെ മുഖപടം കൊണ്ട് മറച്ച സെബദിയുടെ മക്കൾ.!

ഗുരുവിന്റെ പാദങ്ങൾ വിലയേറിയ തൈലത്താൽ കഴുകിയവളെ ശാസിച്ചുകൊണ്ടു സ്വന്തധനമോഹത്തെ ദരിദ്രരോടുള്ള സ്നേഹപ്രകടനത്തിന്റെ മേൽമൂടിയിട്ട് മറച്ചവൻ യൂദാ ഇസ്കറിയോത്ത!

ഗുരുഭക്തിയുടെ വീൺവാക്കുകളെ ഒരു ഗലീലിയൻ പെൺകൊടിയുടെ മുമ്പിൽ അഴിച്ചുവച്ചവൻ ശീമോൻ പത്രോസ്!

എട്ടുനാൾ മുമ്പ് നസ്രേത്തിലെ വിപ്ലവകാരിക്ക് ഓശാനപാട്ടുകളാൽ വഴിയൊരുക്കി തങ്ങളുടെ സ്വാതന്ത്ര്യമോഹത്തെ ഒലിവിൻകൊമ്പുകളാൽ മറച്ചുവച്ചൊരു ജനക്കൂട്ടം!

ഭക്ത്യാഭ്യാസങ്ങളുടെയും മന്ത്രപ്പട്ടകളുടെയും വസ്ത്രതൊങ്ങലുകളുടെയും വേഷംകെട്ടുകളാൽ അകം നിറഞ്ഞ അസൂയ മറച്ച മതപ്രമാണിമാർ !

ഒരു കുറ്റവും കാണാത്ത മനുഷ്യനെ ശിക്ഷയ്ക്കു വിധിച്ചിട്ടും ഒരു പാത്രം വെള്ളമെടുത്ത് നീതിമാൻ ചമഞ്ഞവൻ പീലാത്തോസ് !

അങ്ങനെയെത്രയെത്രപേർ...

ഇനിയൊരു സ്വയവിചാരണയാണ് നമുക്ക് മുമ്പിൽ അവശേഷിക്കുക.
ദൈവമേ, ഈ നോമ്പുകാലമത്രയും ഞാൻ നിന്നോടൊപ്പം നടന്നതെന്തിനായിരുന്നു?
ഇതിലേതു മുഖപടമാണ് ഞാനണിഞ്ഞിരുന്നത്?

ശരിക്കും, നാമിന്ന് രോഗപ്രതിരോധത്തിനായി ധരിക്കുന്ന മാസ്കുകളല്ല നമ്മെ ആകുലരാക്കേണ്ടത്, പിന്നെയോ, നമ്മുടെ സ്വാർത്ഥകാമനകളെ ഒളിപ്പിച്ചുകൊണ്ടു അവന്റെ പിന്നാലെ നടക്കുന്നുവെന്ന് പറയുന്ന നാട്യത്തെയാണ്.

സത്യസന്ധമായൊരു ചുവടുവെയ്പിൽ മാത്രമാണ് മുഖമൂടികൾ അഴിഞ്ഞുപോവുക.അപ്പോൾ മാത്രമാണ് നാമിതുവരെ നിർമ്മിച്ചു കൂട്ടിയ വ്യാജപ്രതിച്ഛായകളുടെ കല്ലറകളിൽ നിന്നും ഒരു ശാശ്വതമായ ഉയിർത്തെഴുന്നേൽപ്പ് സാധ്യമാവൂ.

മുഖാവരണങ്ങൾ നീക്കാൻ തക്ക ആരോഗ്യം വീണ്ടെടുക്കുന്ന ലോകത്തിന്റെ പുനരെഴുന്നേൽപ്പിനായി നാം പ്രാർത്ഥിക്കണം.

ഇരുളകന്ന് പ്രഭയുതിരുന്ന ഈ പൊൻപുലരിയിൽ ഉത്ഥിതനായ പൊന്നുതമ്പുരാനോട് നാം പ്രാർത്ഥിക്കണം.

സഖേർ

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

പ്രസിഡന്റ്
ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
ചീഫ് എഡിറ്റർ
ഫാ. സഖറിയ നൈനാൻ ചിറത്തലാട്ട്
മാനേജിങ് എഡിറ്റർ
ഫാ. ഷാലു ലൂക്കോസ് തിരുമംഗലം
സബ് എഡിറ്റർ
ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ.റ്റി.ജെ. ജോഷ്വാ
ഫാ. എബ്രഹാം തോമസ് കടക്കാമണ്ണിൽ
അഡ്വ.ബിജു ഉമ്മൻ
പ്രൊഫ. തോമസ് കുരുവിള
ജിജി ജോൺസൺ

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,





മലങ്കരസഭ
മാസിക
2020 ഏപ്രിൽ . ലക്കം 4 . പുസ്തകം 74





**മുഖചിത്രം**
കരീം ഗ്രാഫി കക്കോവ്
**കല**
അമേക, കൊച്ചി


**സർക്കുലേഷൻ മാനേജർ**
കെ.എ. ജോൺ
9744648617
**അക്കൗണ്ടന്റ്**
ബിജു വർക്കി
9947804477
**ഗ്രാഫിക് ഡിസൈൻ**
ജിന്റോ കറിച്ചി
9947124980

Bank
S.B.I Devalokam, Account Name
& Number- Malankara Sabha
(57017053203)
IFSC Code - SBI N 0070820

Read online:
www.malankarasabhaonline.com

# മഹാപുരോഹിത സന്ദേശം

മരണഭീതിയാൽ അടച്ചു പൂട്ടപ്പെട്ട ഇന്നത്തെ ലോക സാഹചര്യങ്ങളിൽ നിരാശയുടെയും, പകർച്ച വ്യാധിയെക്കുറിച്ചുള്ള ആശങ്കകളുടെയും ഭാരമേറിയ കല്ലുകൾ ഹൃദയത്തിൽപേറുന്ന മനുഷ്യമക്കൾക്ക് ക്രിസ്തുവിന്റെ തുറക്കപ്പെട്ട കല്ലറയും മരണത്തെ അതിജീവിക്കുന്ന രക്ഷാകരമായ ഉയിർപ്പും ആത്മീയമായ അതിജീവനത്തെക്കുറിച്ചുള്ള പുതിയ പാഠങ്ങളും പ്രതീക്ഷകളും പകർന്നു നൽകുന്നുണ്ട്. തുറന്ന ലോകത്തിന്റെ അനന്ത സാധ്യതകളിലേക്ക് ഭ്രാന്തമായി ഓടിയിരുന്ന ലോകം ഭവനങ്ങളുടെ അടയ്ക്കപ്പെട്ട വാതിലുകൾക്കുള്ളിലെ ജീവിതത്തിന്റെ ആത്മീകവും ഭൗതികവുമായ തലങ്ങളെ കൂടുതൽ ശ്രദ്ധയോടെ വീക്ഷിക്കുന്നതിന് ഈ കൊറോണ കാലത്തെ ജീവിതം മുഖാന്തിരമായി തീർന്നു എന്നത് ശുഭപ്രതീക്ഷ നൽകുന്ന വസ്തുതയാണ്. നിരാശയും ഭയവും മൂലം തകർന്ന മനസ്സോടെ മാളികമുറിയിൽ വാതിലുകൾ അടച്ചിരുന്ന ശിഷ്യസമൂഹത്തിന്റെ നടുവിൽ വന്ന് അവർക്ക് സമാധാനം ആശംസിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്ത ദൈവപുത്രൻ ഇന്നും നമ്മുടെ ദുരന്തങ്ങൾക്കും പ്രതിസന്ധികൾക്കും മദ്ധ്യേ ഇമ്മാനുവേലായി മരണത്തെ ജയിച്ച് നിത്യ സമാധാനത്തിൻറെ സുവിശേഷവുമായി നിലകൊള്ളുന്നു എന്നത് നമുക്ക് എത്രയോ പ്രത്യാശ നൽകുന്ന അനുഭവമാണ്.

ആദിമ നൂറ്റാണ്ടുകളിൽ പീഡനങ്ങൾ മൂലം അടയ്ക്കപ്പെട്ട ഗുഹകളിലും ഗൃഹങ്ങളിലും രഹസ്യമായി ആരാധന നടത്തിയിരുന്ന ആദിമ ക്രൈസ്തവ സമൂഹം തളരുകയല്ല മറിച്ച് ആത്മീയമായി വളരുകയാണ് ചെയ്തത്. ആയതിനാൽ ലോക്ഡൗൺ കാലത്ത് ആരാധനാലയങ്ങളിൽ സഭാമക്കൾക്ക് ആരാധനയ്ക്ക് പങ്കെടുക്കുവാൻ കഴിയുന്നില്ലെങ്കിലും ആത്മീയ ജീവിത ജീവിതത്തിലും ജീവിത വിശുദ്ധിയിലും നമ്മുടെ ഭവനങ്ങളെ ക്രമീകരിക്കുവാൻ സാധിച്ചാൽ അത് സഭയുടെ വളർച്ചയ്ക്ക് മുഖാന്തിരമായി തീരുംഎന്ന് നാം ഉറച്ചു വിശ്വസിക്കുന്നു. ആത്മീയതയുടെ ആഴങ്ങളിലേക്കും വേരുകളിലേക്കും മടങ്ങിപ്പോകുവാൻ ഈ സ്ഥലം നമ്മോട് ആവശ്യപ്പെടുന്നു. ഭവനങ്ങളിൽ ആയിരിക്കുന്ന ദൈവമക്കൾ ജീവിതത്തിൽ വന്നുപോയ വീഴ്ചകളെ ഓർത്ത് പശ്ചാത്തപിച്ച് കണ്ണുനീരോടെ പ്രാർത്ഥിക്കുകയും ജീവിതത്തിലെ എല്ലാ ബന്ധങ്ങളെയും വിശുദ്ധീകരിക്കുകയും ചെയ്യുമ്പോൾ ദൈവം നമ്മുടെ ദേശത്തിന് സൗഖ്യം പ്രദാനം ചെയ്യുകയും നമുക്ക് നല്ല കാലങ്ങൾ നൽകി തലമുറകളെ അനുഗ്രഹിക്കുകയും ചെയ്യും. അങ്ങനെ നമുക്ക് ഈ അടയ്ക്കപ്പെട്ട കാലത്തെ അനുഗ്രഹത്തിന്റെ കാലമായി രൂപാന്തരപ്പെടുത്താം. രക്ഷകന്റെ ഉയിർപ്പു പെരുന്നാൾ നമുക്ക് വിശുദ്ധിയും വിനയവും സമാധാനവും പുതിയ ജീവിതവും പ്രദാനം ചെയ്യട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ!




**His Holiness Baselios Marthoma Paulose II**
**The Catholicos of the East**
**&**
**Malankara Metropolitan**
*The Supreme Head of the Malankara Orthodox Syrian Church of India*

# ഉയിർപ്പ് പെരുന്നാൾ

■ ഡോ. മാത്യൂസ് മാർ സേവേറിയോസ്

> ‘എന്റെ സഹോദരങ്ങളേ!
> ഞാൻ നിങ്ങളോട്
> ഒരു പുതിയ വാർത്ത അറിയിക്കുന്നു;
> മശിഹാ കബറിങ്കൽ നിന്ന്
> സത്യമായും ഉയിർത്തെഴുന്നേറ്റു;
> തന്റെ ശത്രുക്കളെ താൻ
> പുറകോട്ട് അടിച്ചോടിച്ചിരിക്കുന്നു.’

ഉയർപ്പു പെരുന്നാളിന്റെ ആദ്യ പ്രഖ്യാപനം ഇത് ഏറ്റം ഉയർന്ന ശബ്ദത്തിലും മറുബഹസാകളും മണികളും മുഴക്കിക്കൊണ്ടു വിളംബരം പോലെ അംശവസ്ത്രധാരിയായ വൈദികൻ മദ്ബഹാ വാതിൽ നിന്നു കൊണ്ടു പറയണമെന്നുമാണ് നടപടിക്രമത്തിലുള്ളത്. കാരണം ക്രിസ്തീയ വിശ്വാസത്തിന്റെ അടിത്തറ ഇതാകുന്നു. “യേശുക്രിസ്തുവിന്റെ ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ നിങ്ങളുടെ വിശ്വാസം വ്യർത്ഥം; ഞങ്ങളുടെ പ്രസംഗവും വ്യർത്ഥം”. (1 കൊരി. 15:15).

### യേശുവിന്റെ ജീവൻ

സഭയുടെ ചരിത്രത്തിൽ ആദ്യമായി ചെയ്ത വി. പത്രോസിന്റെ ദീർഘമായ പ്രഖ്യാപനത്തിൽ, “ദൈവമോ മരണ പാശങ്ങളെ അഴിച്ചുവിട്ടു അവനെ (യേശുവിനെ) ഉയിർത്തെഴുന്നേൽപിച്ചു. മരണം അവനെ പിടിച്ചു വെക്കുന്നതു അസാദ്ധ്യമായിരുന്നു”. എന്നത് സഭയുടെ അടിസ്ഥാന വിശ്വാസമാണെന്നത് അടിവരയിട്ടു പറഞ്ഞു. യേശുവിന് തന്റെ ജീവൻ വയ്ക്കുന്നതിനും എടുക്കുന്നതിനും അവകാശമുണ്ടെന്ന് സ്വയം പ്രസ്താവിക്കുന്നുണ്ട് “എന്റെ ജീവനെ വീണ്ടും പ്രാപിക്കേണ്ടതിനു ഞാൻ അതിനെ കൊടുക്കുന്നതുകൊണ്ട് പിതാവ് എന്നെ സ്നേഹിക്കുന്നു. ആരും അതിനെ എന്നോട് എടുത്തുകളയുന്നില്ല; അതിനെ കൊടുപ്പാൻ എനിക്ക് അധികാരം ഉണ്ട്; വീണ്ടും പ്രാപിപ്പാനും അധികാരം ഉണ്ട്; ഈ കല്പന എന്റെ പിതാവിങ്കൽ നിന്ന് എനിക്കു ലഭിച്ചിരിക്കുന്നു” (യോഹ. 10:17,18).

ആയതിനാൽ യേശുവിന്റെ ജീവൻ, അധികാരം എന്നിവയിൽ നിന്നും വ്യത്യസ്തമല്ല. രണ്ടും ഒന്നുതന്നെയാണ്. ആയതിനാൽ യേശു കബറിൽ നിന്നു ഉയിർത്തെഴുന്നേറ്റു എന്നുള്ളതും പിതാവാം ദൈവം യേശുവിനെ കബറിൽ നിന്ന് ഉയിർത്തെഴുന്നേൽപ്പിച്ചു എന്നതും ഒരുകാര്യം തന്നെ. ഉണ്മയിൽ ഉള്ള ഈ സമത്വം (ഫിലി. 2:6) പിതാവാം ദൈവത്തിനും യേശുവിനും ഉള്ളതിനാലാണ് യേശു, “പിതാവിനു തന്നിൽ തന്നെ ജീവനുള്ളതുപോലെ അവൻ പുത്രനും തന്നിൽ തന്നെ ജീവനുള്ളവൻ ആകുമാറു വരം നല്കിയിരിക്കുന്നു (യോഹ. 5:26) എന്നും “ഞാനും പിതാവും ഒന്നാകുന്നു (യോഹ. 10:30) എന്നും പ്രസ്താവിക്കുന്നത്”.

യേശുക്രിസ്തുവിൽ നിലനിൽക്കുന്ന ഈ ദൈവിക ജീവൻ തന്റെ മരണ സമയത്ത് “ആത്മാവും ശരീരവും വേർപെട്ടു എങ്കിലും ആത്മാവിൽ നിന്നോ ശരീരത്തിൽ നിന്നോ വേർപെട്ടില്ല” എന്ന് പ. ദീവന്നാസ്യോസ് ബർസ്ലീബിയുടെ വി. കുർബ്ബാനയിലെ ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ രേഖപ്പെടുത്തി. യേശുക്രിസ്തുവിന്റെ ശരീര രക്തങ്ങൾ അനുഭവിക്കുന്ന ഏതൊരു വിശ്വാസിയുടെയും മരണശേഷം അവരുടെ അവയവങ്ങളിൽ ഈ ദൈവിക ജീവൻ മറഞ്ഞിരിക്കുന്നുവെന്ന് ദീവന്നാസ്യോസ് ബർസ്ലീബിയുടെ കുർബ്ബാന തക്സായിൽ ആറാം തുബ്ദേനു ശേഷം പുരോഹിതന്റെ പരസ്യ പ്രാർത്ഥനയിൽ കൂടി ഉൾപ്പെടുത്തിയിരിക്കുന്നതിൽ ക്രിസ്തുവിന്റെ മരണാനന്തര അനുഭവവും വിശ്വാസിയുടെ മരണാനന്തര അനുഭവവും വിശ്വാസിയുടെ മരണാനന്തര അനുഭവവും തമ്മിൽ താരതമ്യപ്പെടുത്തുന്നുണ്ട്.

### ഉയിർപ്പും പുനരുജ്ജീവിതവും

യേശു സത്യമായും മരിച്ചു; സത്യമായും ഉയിർത്തെഴുന്നേറ്റു. യേശുവിന്റെ ഉയിർപ്പും യായീറോസിന്റെ മകളുടെയോ നയീനിലെ വിധവയുടെ മകന്റെയോ ബഥനിയിലെ ലാസറിന്റെയോ ഉയിർപ്പും തമ്മിൽ വ്യത്യാസമുണ്ട്. യേശുവിന്റേത് ഒരുപുതിയ മഹത്വാവസ്ഥയിലേക്കുള്ള രൂപാന്തരമാണ്. എന്നാൽ മേൽപ്പറഞ്ഞ മൂവരുടെയും ഒരു പുനരുജ്ജീവനമാണ് (Resuseitation) യേശുവിന്റെ ഉയിർപ്പ് (Resurrection) വീണ്ടും ഈ ലോകത്തിൽ ശരീരികമായി നടന്ന് ഒരു സാധാരണ ജീവിതത്തിനുള്ള പുനരുജ്ജീവനം ആയിരുന്നില്ല. യേശുവിന്റെ ഉയിർപ്പിൽ താൻ മഹത്വാവസ്ഥയിലേക്കു രൂപാന്തരപ്പെട്ട ശേഷം ചില സന്ദർഭങ്ങളിൽ ആവശ്യാനുസരണം ശിഷ്യന്മാർക്കു ശാരീരികമായി യഥാർത്ഥമായി തന്നെ കാണപ്പെട്ടു. അതല്ലാതെ യേശു മരിച്ച ശഷം ജീവശാസ്ത്രപരമായി മരണത്തിൻ മുൻപെന്ന പോലെ വീണ്ടും ലോകത്തിൽ നടക്കുകയും മറ്റും ചെയ്യുവാനുള്ള ഉയിർപ്പല്ലായിരുന്നു. ഇത് മുൻപറഞ്ഞ യേശു ഉയിർപ്പിച്ച ആളുകളുടെ പുനസ്ഥിതീകരണം ആയിരുന്നു. യേശുവിന് കല്ലറയിൽ നിന്നും വെളിയിൽ വരുന്നതിനായിരുന്നില്ല. ദൈവദൂതൻ കല്ലറയുടെ വാതിൽക്കലെ കല്ലു ഉരുട്ടി നീക്കിയത്!

നേരേ മറിച്ച് ഉയിർത്തെഴുന്നേറ്റ യേശു കല്ലറയിൽ ഇല്ലായിരുന്നുവെന്ന് കല്ലറയുടെ സമീപം എത്തിയ സ്ത്രീകളെ (മത്തായി 28:1,2, മർക്കോ. 16:1-6) അറിയിക്കുവാൻ മാത്രമായിരുന്നു.

**യേശുവിന്റെ ഉയിർപ്പും വിശ്വാസികളുടെ ഉയിർപ്പും**

യേശുക്രിസ്തു സത്യമായും ഉയിർത്തെഴുന്നേറ്റു; എന്നാൽ തന്റെ ഉയിർത്തെഴുന്നേൽക്കപ്പെട്ട മാനുഷിക ശരീരം പൂർണ്ണമായും ദൈവീകരിക്കപ്പെട്ടതാണ്. ദൈവരാജ്യത്തിന്റെ പുതിയ ജീവിതത്തിന് ഉപയുക്തമായുള്ളതായിരുന്നു. ആയതിനാൽ അടച്ചിരുന്ന വാതിൽ തുറക്കാതെ അകത്തുകയറുവാനും (യോഹ. 20:19,26) അവനെ കണ്ടാൽ തിരിച്ചറിയുവാൻ ബുദ്ധിമുട്ടായും (ലൂക്കോ. 24:16; യോഹ. 20:14) അതേ സമയം ഉയിർത്തെഴുന്നേറ്റ യേശു ഒരു ഭൂതമോ പ്രേതമോ അല്ലെന്നു മനസ്സിലാക്കിക്കൊടുക്കുവാൻ ശിഷ്യന്മാർ കാൺകെ തിന്നുകയും കുടിക്കുകയും ചെയ്യുകയും (ലൂക്കോ. 24:30,39) തന്നെ തൊടുവാൻ അനുവദിക്കുകയും (യോഹ. 20:27, 21:9) അവരുടെ കണ്ണിന് പെട്ടെന്ന് മറഞ്ഞു പോകുവാനും (ലൂക്കോ. 24:31) സാധിച്ചു. ഇതേ അവസ്ഥയാണ് ക്രിസ്തുവിൽ  വിശ്വസിക്കുന്നവർക്കും ലഭിക്കുന്നതെന്ന് പ. പൗലൂസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു (1 കൊരി. 15:42-50). “അവൻ സകലവും തനിക്ക് കീഴ്പ്പെടുത്തുവാൻ കഴിയുന്ന തന്റെ വ്യാപാര ശക്തി കൊണ്ട് നമ്മുടെ താഴ്മയുള്ള ശരീരത്തെ തന്റെ മഹത്വമുള്ള ശരീരത്തോട് അനുരൂപമായി രൂപാന്തരപ്പെടുത്തും (ഫിലി. 3:21). ആയതിനാൽ ക്രിസ്തുവിന്റെ ഉയിർപ്പ് സകല വാങ്ങിപ്പോയവരുടെയും ആദ്യനായവന്റെ ഉയിർത്തെഴുന്നേൽപ്പായി പ. പൗലോസ് ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നു (കൊലോ. 1:18-the first born from the dead). പഴയ നിയമ പ്രവചനത്തിന്റെ പൂർത്തീകരണമായ ഈ ഉയിർത്തെഴുന്നേൽപ്പ് (സങ്കീ. 16:10; അപ്പോ. പ്ര. 2:25-36) മനുഷ്യവർഗ്ഗത്തിന്റെ മേൽ ആധിപത്യം സ്ഥാപിച്ചിരുന്ന മരണത്തിന്റെ ശക്തിയെ കെടുത്തിയതായിരുന്നു (ഹോശ. 13:14). ഇതേ മരണത്തിന്റെ പരാജയമാണ് ഓരോ വിശ്വാസിയുടെയും ഉയിർത്തെഴുന്നേൽപ്പിലുണ്ടാവുക. എന്ന് പ. പൗലോസ് ശ്ലീഹ സമർത്ഥിക്കുന്നു.  മരണവുംദ്രവത്വവുമുള്ള നമ്മുടെ ശരീരം ഉയിർത്തെഴുന്നേൽപിൽ അമർത്യതയും അടിമത്വവും പ്രാപിക്കുമ്പോൾ മരണത്തിന്മേലുള്ള മനുഷ്യന്റെ വിജയം ഘോഷിക്കപ്പെടുമെന്ന് ഉത്ബോധിപ്പിക്കുന്നു. (1 കൊരി. 15:52-57). ഇത് ക്രിസ്തുവിന്റെ ദൗത്യത്തെക്കുറിച്ചു പ്രവചന നിവൃത്തിയാണ്. (ഏശാ. 25:8-9; ഹോശ. 6:1-2; ഹെസ. 37:12-14) മരണമാകുന്ന അന്ധകാരത്തിന്മേലുള്ള ക്രിസ്തുവിന്റെ വിജയം ആഘോഷിക്കുന്നതാണ് ഉയിർപ്പു പെരുന്നാൾ.

**7. ഉയിർപ്പ് പെരുന്നാളിലെ പ്രകാശ ശുശ്രൂഷ**

വി. യോഹന്നാന്റെ സുവിശേഷത്തിൽ പ്രകാശം ക്രിസ്തുവിന്റെ പര്യായമാണ് (Jn. 1:4,5). ‘ഞാൻ ലോകത്തിന്റെ വെളിച്ചമാണെന്നത് ക്രിസ്തുവിന്റെ സ്വയം പരിചയപ്പെടുത്തലാണ്. (യോഹ. 8:12). കൃംതായുടെ തലേ ശനിയാഴ്ച ഉച്ചയോടുകൂടി യേരുശലേമിൽ കർത്താവിന്റെ കബറിടത്തിൽ യേരുശലേമിലെ പാത്രിയർക്കീസും വിവിധ സഭകളിലെ ശെമ്മാശന്മാരും ഒരുമിച്ചു കയറി അത്ഭുതകരമായി കബറിനുള്ളിൽ നിന്നും പുറപ്പെടുന്ന പ്രകാശം മെഴുകുതിരികളിൽ കത്തിച്ചെടുത്ത് മറ്റു പാത്രിയർക്കീസന്മാർക്കും അവർ വിശ്വാസികൾക്കും തിരി തെളിച്ചു കൊടുക്കുകയും എല്ലാ സഭക്കാരും പ്രത്യേകമായി ഈ തിരിയും വഹിച്ചുകൊണ്ട് കർത്താവിന്റെ കബറിടപ്പള്ളിയുടെ ചുറ്റുമായി പ്രദക്ഷിണം നടത്തുന്നതിന് പണ്ടു മുതലേ അവിടെയുള്ള പാരമ്പര്യമാണ്. ഓർത്തഡോക്സ് സഭകളിലെല്ലാം കൃംതാ രാത്രിയിൽ ഉയിർപ്പിന്റെ ആഘോഷ പ്രഖ്യാപനം നടത്തുമ്പോൾ പള്ളിയിലുള്ള എല്ലാവരും കയ്യിൽ മെഴുകുതിരികൾ കത്തിച്ചു പിടിച്ച് പ്രഖ്യാപനത്തിനു മറുപടിയായി. അവൻ സത്യമായും ഉയിർത്തെഴുന്നേറ്റു എന്ന് ഞങ്ങൾ വിശ്വസിക്കുന്നു എന്ന് ഉച്ചത്തിൽ പറയുന്നത് ഈ പാരമ്പര്യത്തിന്റെ ചുവടു പിടിച്ചായിരിക്കാം. അതേ സമയം തന്നെ സെമിത്തേരിയിലുള്ള നമ്മുടെ വാങ്ങിപ്പോയവരുടെ കല്ലറയിലും നാം മെഴുകുതിരികൾ കത്തിച്ചു വയ്ക്കാറുണ്ടല്ലോ. അന്നേ ദിവസം ഉയിർപ്പു പെരുന്നാളിന്റെ പ്രദക്ഷിണത്തിൽ എല്ലാവരും മെഴുകുതിരികൾ കത്തിച്ചു പിടിച്ചു കൊണ്ടു പോകുന്ന പാരമ്പര്യം മറ്റു പ്രദക്ഷിണങ്ങളിലും ഉയിർപ്പിന്റെ പ്രത്യാശയുടെ പ്രതീകമായി മാത്രമല്ല, മരിച്ചവരുടെ തലയ്ക്കൽ രണ്ടു തിരി കത്തിച്ചു വയ്ക്കുന്നതും അവരുടെ ശവസംസ്ക്കാര സമയത്തു പള്ളിയിലും അതിനുശേഷം അവരുടെ ഓർമ്മയിൽ കബറിടത്തിലും കത്തിച്ച മെഴുകുതിരികൾ വയ്ക്കുന്നത് ഈ ഉയിർത്തെഴുന്നേൽപ്പിന്റെ പ്രത്യാശ തന്നെയായിരുന്നു. ഒരു മെഴുകുതിരി കത്തിച്ചാൽ അന്ധകാരം ഓടിപ്പോകും. എന്നാൽ ഭൂമിയിലെ അന്ധകാരം മുഴുവനും കൂടി ശ്രമിച്ചാലും ഒരു മെഴുകുതിരി കെടുത്തുവാൻ സാദ്ധ്യമല്ല. ക്രിസ്തുവിന്റെ മുമ്പിൽ തിന്മയ്ക്ക് നിലനില്പില്ല എന്നതു തന്നെ നമ്മുടെ ക്രിസ്തീയ പ്രത്യാശ.

**ഉയിർപ്പിന്റെ സമാധാനം**

ക്രിസ്തു ഉയിർപ്പിന്റെ പ്രതീകമായി സമാധാന സന്ദേശം കാത്തിരുന്ന ശിഷ്യ സമൂഹത്തിനു നൽകി. ഉയിർപ്പു പെരുന്നാളിലെ ഏറ്റം വിശിഷ്ടമായ ശുശ്രൂഷയും നിരപ്പിന്റേതു തന്നെ. ഉയിർപ്പിച്ച കുരിശിൽ നിന്നും സമാധാനം പുരോഹിതൻ വഴിയായി വിശ്വാസികൾ കൈ മാറുന്ന ശുശ്രൂഷ ഓരോ വിശുദ്ധ കുർബ്ബാനയിലും കർത്താവിന്റെ ഉയിർപ്പിന്റെ ദിനാചാരണമെന്നതിനെ സൂചിപ്പിക്കുംവിധം പരസ്പരം സമാധാനം കൊടുത്തുകൊണ്ട് പുരാതന സഭകളെല്ലാം തുടർന്ന് വരുന്നു. സുവിശേഷ വായനയും ഈ സമാധാന സന്ദേശമായതിനാൽ ഉയിർപ്പിന്റെ സന്ദേശത്താൽ തന്റെ വിശ്വാസികളെ ക്രൂശിന്റെ അടയാളത്താൽ റൂശ്മാ ചെയ്ത് പുരോഹിതൻ അനുഗ്രഹിക്കുന്നു. ഉയിർപ്പിന്റെ സമാധാന സന്ദേശം വി. കുർബ്ബാനയ്ക്കിടയിൽ 5 പ്രാവശ്യം വീണ്ടും വിശ്വാസികൾക്കു വി. ത്രോണോസിൽ നിന്നും നൽകുന്നതും ഈ കുർബ്ബാന സമാധാനത്തിന്റെ ബലിയർപ്പണ സ്മരണയാവുന്നു. സമാധാനത്താലെ പോകുവാൻ വി. കുർബ്ബാനയുടെ അവസാന ആശീർവാദത്തിൽ പുരോഹിതൻ പറഞ്ഞയയ്ക്കുമ്പോഴും ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ തിരുശരീര രക്തങ്ങളാകുന്ന വഴിയാഹാരം മുഖാന്തിരം സമസ്ത ലോകത്തിനും സമാധാനമുണ്ടാക്കുവാനുള്ള വിശ്വാസിയുടെ ഉത്തരവാദിത്തത്തെ ഓർമ്മിപ്പിക്കുന്നു.

ഉയിർപ്പ് എന്നത് കൃംതോ, കോം എന്ന ക്രിയാ പദത്തിൽ നിന്ന് ഉണ്ടാവുന്ന അർത്ഥം നിൽക്കുകയെന്നാണ്. കൗമോ എന്നാൽ ‘നില’ എന്നുമാണ്. നിന്നുകൊണ്ട് പ്രാർത്ഥിക്കുകയെന്നത് ഉയിർപ്പിലെ നിവർന്നു നില്ക്കുന്ന നിലയാണ്. മരണത്തിന്മേൽ യേശുനേടിയ ഉയിർപ്പിന്റെ നില. ആയതിനാലാണ് ഞായറാഴ്ചകളിലും മാറാനായപ്പെരുന്നാളുകളിലും വി. കുർബ്ബാന അനുഭവിക്കുന്ന ദിവസങ്ങളിലും നാം നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നത്. ഉയിർപ്പിന്റെ സന്ദേശം ആരാധനയിലൂടെ ആവിഷ്ക്കരിക്കുന്ന ഒരു പ്രതീകമാണ് ആരാധനയിൽ നിന്നുകൊണ്ടു പ്രാർത്ഥിക്കുന്നതും.

St. Athanasios of Alexandria - Ressurrection of Christ is the Greatest monument of Christian Church.

മശിഹാ സത്യമായും ഉയിർത്തു!

# പ്രതീക്ഷകളെ വാനോളമുയർത്തുന്ന ഉയിർപ്പു പെരുന്നാൾ

■ ഫാ. ഡോ. റെജി ഗീവർഗ്ഗീസ്
ഓർത്തഡോക്സ് സെമിനാരി, കോട്ടയം

വീണ്ടെടുപ്പിന്റെ ചരിത്രത്തിന് സൃഷ്ടിയോളം തന്നെ പഴക്കമുണ്ട്. അനശ്വരനാകാനുള്ള മനുഷ്യന്റെ മോഹം സൃഷ്ടിയുടെ തുടക്കത്തിൽ തന്നെയുണ്ടായിരുന്നു. എന്നാൽ ആ ഉൽക്കടമായ ആഗ്രഹം പാപത്തിലേക്കും മരണത്തിലേക്കുമാണ് മനുഷ്യരെ നയിച്ചത്. യുഗങ്ങൾ നീണ്ടുനിന്ന ആ ചരിത്രത്തിന് വിരാമമിട്ടത് ക്രിസ്തുവിന്റെ മനുഷ്യാവതാരമാണ്. ക്രിസ്തുവിന്റെ പുനരുത്ഥാനം പാപവിമോചനവും നവജീവിതവും മനുഷ്യവർഗ്ഗത്തിനു നൽകി പ്രതീക്ഷകളെ വാനോളമുയർത്തി. മനുഷ്യവർഗ്ഗത്തിന്റെ സാധ്യതകൾക്ക് നൂതനഭാഷ്യം രചിച്ച ആ പ്രകാശത്തിന്റെ പെരുന്നാളിനെക്കുറിച്ച് ചില ചിതറിയ ചിന്തകൾ പങ്കുവയ്ക്കാം.

**1. സത്യത്തിന്റെ ആത്യന്തിക വിജയം**

യേശുവിന്റെ കല്ലറയിലേക്കു വന്നവർ ക്രൂശിക്കപ്പെട്ട യേശുവിനെയാണ് ഇരുട്ടിൽ അന്വേഷിച്ചത്. ഭയവും പരിഭ്രമവും അവർക്കുണ്ടായിരുന്നു. യേശു എന്ന നിത്യസത്യത്തെ കൊന്ന് കബറിലടച്ചെങ്കിലും ആ സത്യം മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റു. അസത്യമുയർത്തിയ ഭയവും പരിഭ്രമവും ഉയിർപ്പിലൂടെ അലിഞ്ഞ് അകന്നു. ഉയിർപ്പുപെരുന്നാൾ ഉദ്ഘോഷിക്കുന്നത് സത്യത്തിന്റെ ആത്യന്തിക വിജയമാണ്. ദൈവപുത്രനെങ്കിലും, ക്രിസ്തുവിനെതിരെ ദുഷ്പ്രചരണമുണ്ടായി. കള്ളസാക്ഷികളും അവനെതിരെ ഉയർന്നു. രാജ്യദ്രോഹക്കുറ്റവും അവനെതിരെ ശത്രുക്കൾ ഉയർത്തി. പീലാത്തോസിന്റെ മുമ്പാകെ കുറ്റാരോപിതനായി നിന്ന യേശുവിനോട് 'സത്യം എന്നാൽ എന്ത്' എന്ന ചോദ്യമുയർന്നിരുന്നു. എങ്കിലും യേശു മൗനം അവലംബിച്ചതേയുള്ളൂ. എന്നാൽ അവന്റെ പുനരുത്ഥാനം ആ ചോദ്യത്തിനു ഉത്തരം നൽകി. സത്യത്തിന്റെ അന്തിമ വിജയമായിരുന്നു അവന്റെ പുനരുത്ഥാനം. യേശുവിന്റെ വാക്കുകളിൽ അവന്റെ പിറവിയുടെ ഉദ്ദേശ്യം വ്യക്തമാണ്, "സത്യത്തിനു സാക്ഷി നിൽക്കേണ്ടതിനു ഞാൻ ജനിച്ചു അതിനായി ലോകത്തിൽ വന്നുമിരിക്കുന്നു" (യോഹന്നാൻ 18:37). ക്രിസ്തുവിലൂടെ നേടിയ സത്യത്തിന്റെ അന്തിമ വിജയമാണ് അവനുവേണ്ടി സാക്ഷിമരണം പ്രാപിക്കുവാൻ അനേകർക്ക് പ്രേരണയായത്. ക്രിസ്തീയ സഭയുടെ ചരിത്രസാക്ഷ്യത്തിനും പ്രചോദനമേകുന്നത് മറ്റൊന്നുമല്ല. മലങ്കര സഭയുടെ നിർണ്ണായകമായ ചരിത്രസാക്ഷ്യത്തിനും സത്യത്തിന്റെ ഉയിർപ്പ് പ്രചോദനമാണ്. കർത്താവിന്റെ നിണപ്പാടുകളിൽ തൊട്ട്, "എന്റെ കർത്താവും എന്റെ ദൈവവുമേ" (യോഹന്നാൻ 20:28) എന്ന് പ്രഖ്യാപിച്ച അപ്പോസ്തോലിക വിശ്വാസമാണ് പൗരാണികമായ നമ്മുടെ സഭയുടെ പൈതൃകം. കർത്താവിന്റെ വാക്കുകൾ തന്നെ നിത്യപ്രചോദനമേകുന്നതാണ്, "സത്യതല്പരനായവൻ എല്ലാം എന്റെ വാക്കുകേൾക്കുന്നു" (യോഹന്നാൻ 18:37). സത്യത്തിനുവേണ്ടി നിലകൊണ്ട് പീഡനമേൽക്കുന്ന ഏവർക്കും ക്രൂശിനെ ധ്യാനിക്കാം, പുനരുത്ഥാനത്തിൽ പ്രതീക്ഷയർപ്പിക്കാം.

**2. അനശ്വരതയുടെ നൂതന സാധ്യത**

ദൈവത്തെപ്പോലെയാകാം എന്ന മനുഷ്യന്റെ മോഹമാണ് അവന്റെ മരണത്തിന് കാരണമായത്. എങ്കിലും ആ പ്രതീക്ഷ മനുഷ്യൻ നിലനിർത്തിപ്പോന്നു. "മൃത്യോർമ അമൃതം ഗമയ" എന്ന ഋഷിവര്യന്മാരുടെ പ്രാർത്ഥനാമന്ത്രവും മനുഷ്യന്റെ എക്കാലത്തെയും പ്രതീക്ഷയുടെ പ്രതിധ്വനിയാണ്. ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് ആ പ്രതീക്ഷകൾക്കുള്ള ഉത്തരം. ആദാം എന്ന ഏക വ്യക്തിയിലൂടെ കല്പന ലംഘനവും മരണവും ലോകത്തിലേക്കുവന്നു. അത് മനുഷ്യവർഗ്ഗത്തെ ആകെ ബാധിച്ചു. എന്നാൽ ക്രിസ്തുവിന്റെ പുനരുത്ഥാനം ആ സ്ഥിതിക്ക് ഭേദമുണ്ടാക്കി. അവൻ നിദ്ര കൊണ്ടവരുടെ ഇടയിൽ നിന്ന് ആദ്യഫലമായി ഉയിർത്തെഴുന്നേറ്റു (1 കൊരിന്ത്യർ 15:20). ആദ്യഫലം വിളവിന്റെ ഒരംശവും, വിളവിനെ മുഴുവൻ പ്രതിനിധീകരിക്കുന്നതുംപോലെ വരുവാനുള്ള ഉയിർപ്പിന്റെ തുടക്കമാണ് ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലൂടെ സാധ്യമായത്. ഒന്നാം മനുഷ്യനായ ആദാമിലൂടെ മരണം മനുഷ്യവർഗ്ഗത്തെ ഗ്രസിച്ചുവെങ്കിൽ ഒടുക്കത്തെ ആദാമായ ക്രിസ്തുവിലൂടെ മരിച്ചവരുടെ പുനരുത്ഥാനവും യാഥാർത്ഥ്യമായി. മനുഷ്യവർഗ്ഗത്തിനു തുറന്നുകിട്ടിയ ഈ നൂതന സാധ്യതയെക്കുറിച്ചുള്ള പ. പൗലോസിന്റെ വാക്കുകൾ അർത്ഥഗർഭങ്ങളാണ്, "ആദാമിൽ എല്ലാവരും മരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും. ഓരോരുത്തനും താന്താന്റെ നിരയില

ത്രേ. ആദ്യഫലം ക്രിസ്തു; പിന്നെ ക്രിസ്തുവിനുള്ളവർ അവന്റെ വരവിങ്കൽ; പിന്നെ അവസാനം" (1 കൊരിന്ത്യർ 15:23).

മരണത്തെ ഭയാനകമായിക്കണ്ട മനുഷ്യവർഗ്ഗത്തിന് ക്രിസ്തുവിന്റെ ഉയിർപ്പ് പുതിയ പ്രത്യാശ നൽകുന്നു. ആ പ്രത്യാശ നിദ്രിതരിലേക്കും വ്യാപരിക്കുന്നു. വിതയ്ക്കപ്പെട്ട ഒരു ധാന്യമണി മണ്ണിൽ അഴുകിച്ചേർന്ന് ഒരു പുതിയ സസ്യമായി മാറുന്നതുപോലെ മണ്ണിലമർന്ന മൃതരും രൂപാന്തരപ്പെടും. ഓരോ വിത്തിനും അതാതിന്റെ ശരീരം നൽകുന്ന ദൈവം വാങ്ങിപ്പോയവർക്കും ഒരു പുതുശരീരം നൽകും. വാങ്ങിപ്പോയവർ ഏതു വിധം ശരീരത്തോടെ ഉയിർക്കുമെന്ന ചോദ്യം മനുഷ്യരുടെ എക്കാലത്തെയും അന്വേഷണമായിരുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് അതിനുള്ള വ്യക്തമായ മറുപടി. ഉത്ഥിതനായ കർത്താവിന് ഒരു ശരീരം ഉണ്ടായിരുന്നു. അത് പരിമിതികളെ അതിജീവിക്കുന്ന ശരീരമായിരുന്നു. അതിന് അസ്ഥിയും മാംസവും ഉണ്ടായിരുന്നു. അത് തൊട്ടുനോക്കുവാൻ കഴിയുന്ന ശരീരവുമായിരുന്നു (ലൂക്കോസ് 24:39-40; യോഹന്നാൻ 20:27). അത് സ്വർഗ്ഗീയ ശരീരമായിരുന്നു, കാരണം അവൻ സ്വർഗ്ഗത്തിൽ നിന്നുള്ളവനായിരുന്നു. വാങ്ങി പ്പോയവരുടെ ഉയിർപ്പിന് കാരണവും ആരംഭവും ക്രിസ്തു ആകയാൽ ഉയിർപ്പിൽ അവർക്ക് ലഭിക്കുന്ന ശരീരവും ക്രിസ്തുവിന്റേതു പോലെ സ്വർഗ്ഗീയമായിരിക്കും (1 കൊരിന്ത്യർ 15:49).



ഒരു വ്യക്തി മണ്ണിൽ നിന്ന് സൃഷ്ടിക്കപ്പെട്ട വനാകയാൽ പ്രാകൃത ശരീരമുള്ളവ നാണ്. ആ ശരീരം ആദ്യ ആദാമിന്റേതു പോലെയാണ് (1 കൊരിന്ത്യർ 15:45). മരണ ത്തോടെ മണ്ണിലമരുന്ന ശരീരത്തിന് രൂപാന്തരമുണ്ടായി അത് യുഗാന്ത്യത്തിൽ ആത്മീയശരീരമായി മാറും. ഉത്ഥാനത്തിലൂടെ ജീവിപ്പിക്കുന്ന ആത്മാവായി മാറിയ ക്രിസ് തുവാണ് അതിന് കാരണഹേതു. സ്വർഗ്ഗവാസത്തിന് അനുയോജ്യമായ ഒരു ശരീരമാണ് ആത്മീയശരീരം. പ്രാകൃത ശരീരം ഭൗമജീവീതത്തിന് അനുയോജ്യമായിരുന്നതുപോലെ സ്വർഗ്ഗവാസത്തിന് അനുയോജ്യമായ ആത്മീയശരീരമാണ് നിദ്രകൊണ്ടവർക്ക് ഉയിർപ്പിൽ ലഭിക്കുന്നത്. ക്രിസ്തുവിന്റെ തേജസുള്ള ശരീരത്തിന് അനുരൂപമായ ശരീരമാണ് ഉയിർപ്പിൽ നമുക്ക് ലഭിക്കുന്നത് (ഫിലിപ്പിയർ 3:21 ; റോമർ 8:11 ; 1 കൊരിന്ത്യർ 6:14). ഇവയ്ക്കെല്ലാം നിദാനം ക്രിസ്തുവിന്റെ പുനരുത്ഥാനമാണ്.

### 3. വഴി തിരിച്ചു വിടുന്ന പാവന സാന്നിധ്യം

യേശുവിന്റെ ശിഷ്യഗണത്തിന് അവനിൽ ചില പ്രതീക്ഷകളുണ്ടായിരുന്നു (ലൂക്കോസ് 24:21). എന്നാൽ യേശുവിന്റെ മരണത്തോടെ അതെല്ലാം അസ്തമിച്ചതുപോലെയായി. അവൻ ഉയിർത്തെഴുന്നേറ്റു എന്ന വാർത്ത അവർക്ക് ഒരു കെട്ടുകഥ പോലെ തോന്നി (ലൂക്കോസ് 24:11). സംശയാലുക്കളായ ശിഷ്യന്മാർ നടത്തിയ പുനഃപരിശോധനയും അവർക്ക് ഉയിർപ്പിന്റെ അനുഭവമേകിയില്ല (ലൂക്കോസ് 24:12). അത് അവരെ പരിഭ്രമിപ്പിച്ചു. നിരാശ പൂണ്ട ശിഷ്യന്മാർ കുരിശിന്റെയും ഉയിർപ്പിന്റെയും അനുഭവങ്ങളിൽ നിന്ന് അന്യരായിത്തീർന്നു. ഒരു കൂട്ടർ പഴയ തൊഴിലിലേക്കു തന്നെ മടങ്ങിപ്പോയി (യോഹന്നാൻ 21 : 3). എന്നാൽ യേശു ഏല്പിച്ച ദൗത്യങ്ങളിൽ നിന്നുള്ള പിന്മാറ്റം അവരെ കൂടുതൽ നിരാശരാക്കിയതേയുള്ളൂ (ലൂക്കോസ് 24:17). നിരാശരായ രണ്ടു ശിഷ്യന്മാർ യെരുശലേമിൽ നിന്ന് എമ്മവൂസിലേക്ക് യാത്ര തിരിച്ചത് അതുകൊണ്ടാണ്. അവർക്കൊപ്പം കൂടിയ അപരിചിതനായ യാത്രികൻ അവരുടെ നിരാശയുടെയും ദുഃഖത്തിന്റെയും കാരണം ആരാഞ്ഞു. യിസ്രായേലിനെ വീണ്ടെടുപ്പാനു ള്ളവൻ എന്ന് അവർ ആശിച്ചിരുന്ന യേശുവിന്റെ മരണമാണ് അവർക്ക് ദുഃഖമേകിയത്. കൂടാതെ യേശു ജീവിച്ചിരിക്കുന്നു എന്ന വാർത്ത അവരെ പരിഭ്രാന്തരാക്കി. ക്രിസ്തു കഷ്ടമനുഭവിച്ച് മഹത്വത്തിലേക്കു പ്രവേശിക്കണമെന്ന ദൈവനിശ്ചയം ആ അപരിചിതൻ അവർക്ക് വ്യക്തമാക്കിക്കൊടുത്തു. അത് അവർക്ക് ഹൃദയം കത്തുന്ന അനുഭവമായി രുന്നു (ലൂക്കോസ് 24:32).

ആ യാത്രയുടെ അന്ത്യത്തിൽ അവർക്ക് മറ്റൊരു അനുഭവമുണ്ടായി, അത് അവരുടെ ജീവിതത്തെ ത്തന്നെ ആകെ മാറ്റിമറിച്ചു. അപരിചിതൻ അവരോടൊത്ത് തീൻമേശ പങ്കിട്ട പ്പോൾ അവരുടെ നയനങ്ങൾ തെളിഞ്ഞു. അവർ അപരിചിതനെ തിരിച്ചറിഞ്ഞു (ലൂക്കോസ് 24:31). തിരുവചന ത്തിന്റെ പൊരുൾ തെളിച്ച് തങ്ങളോട് കൂടി സഞ്ചരിച്ച് മേശ പങ്കിട്ടത് ഉത്ഥിതനായ കർത്താവാണെന്ന് ശിഷ്യന്മാർ തിരിച്ചറിഞ്ഞു. യേശുവിന്റെ പീഡാനുഭവങ്ങളിൽ നിന്നും ഉയിർപ്പിന്റെ സന്തോഷത്തിൽ നിന്നുമുള്ള ഒളിച്ചോട്ടം അവസാനിപ്പിച്ച് ആ യാഥാർത്ഥ്യങ്ങളെ അവർ നെഞ്ചോടു ചേർത്തു. ദൈവപദ്ധതിയുടെ അനുഭവങ്ങൾ പങ്കുവയ് ക്കുന്ന തിരിച്ചറിവിൽ അവരുടെ സ്വകാര്യ യാത്രയും ലക്ഷ്യവുമെല്ലാം വിസ്മരിച്ചുപോയി. അവർ ക്രിസ്തുവിന്റെ മരണത്തിന്റെയും ഉത്ഥാനത്തിന്റെയും സാക്ഷികളായി മാറി. യെരുശലേമിലേക്ക് തന്നെ അവർ മടങ്ങി. കർത്താവിന്റെ ഉയിർപ്പ് അവർക്കിന്നൊരു യാഥാർത്ഥ്യമാണ്. അവരും ദൈവപദ്ധതിയുടെ പങ്കാളികളായി മാറി. വചന വെളിച്ചത്താൽ പ്രോജ്ജ്വലഹൃദയരായി സ്വർഗ്ഗീയവിരുന്നിൽ പങ്കാളികളായവർ ക്രിസ്തുവിന്റെ സാക്ഷികളായതുപോലെ വിശുദ്ധ ബലിയിൽ സംബന്ധിക്കുന്ന നമുക്കും ക്രിസ്തുവിന്റെ സാക്ഷികളാവാം.

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ




## 2020 ഏപ്രിൽ 19

## പുതുഞായർ

**വി: യോഹന്നാൻ 20: 19 – 29**

### പുതുഞായറാഴ്ചയിലെ പുതുമ എന്താണ്?

പഴയതു കഴിഞ്ഞുപോയി സകലവും പുതുതാകുന്ന ഒരു രംഗം വെളിപ്പാടു പുസ്തകത്തിൽ (അദ്ധ്യായം 21) കാണുന്നു. അവിടെ പുതുക്കം കൊണ്ടുവരുന്നതു ദൈവം തന്നെയാണ്. സകല പരിഷ്കൃത മനസ്സുകളും പുതുമ ഇഷ്ടപ്പെടുന്നവരും അതു തേടുന്നവരുമാണ്. പുതിയത് പഴയതിലും ഭേദമായിരിക്കും എന്ന പ്രതീക്ഷയാകാം അതിനു പിന്നിൽ. കണ്ടു പരിചയിച്ച പഴയതിനെക്കാൾ കാണാത്ത 'പുതിയത്' കൂടുതൽ അഭികാമ്യമായിരിക്കാമെന്ന ചിന്ത! യേശുക്രിസ്തുവിന്റെ മരണം, പുനരുത്ഥാനം എന്നിവയോടെ പഴയതെല്ലാം നീങ്ങി; പുതിയ ലോകത്തിന്റെ പ്രഭാതം വരവായിരിക്കുന്നു. 'പെസഹാ' എന്ന 'അന്ത്യഅത്താഴ'ത്തിൽ വച്ച് പുരാതന പെസഹായും മൃഗബലിയും അവസാനിപ്പിച്ച്, "ആത്മാവിലും സത്യത്തിലും" ആരാധിക്കുന്നതിന്റെ തുടക്കം കുറിച്ചു. പുനരുത്ഥാന പ്രഭാതം കൊണ്ടുവരുന്നത്, പുതിയ ഒരു ലോകമാണ്. സൃഷ്ടിയെല്ലാം പുതിയ ലോകത്തേക്ക് പുനർസൃഷ്ടിക്കപ്പെട്ടിരിക്കുന്നു.

പക്ഷെ, ഗഹനമായ സംഗതികളൊന്നും ശിഷ്യന്മാർ അപ്പോൾ ഗ്രഹിച്ചിട്ടില്ല. അവരുടെ ഹൃദയത്തിൽ രണ്ടു വികാരങ്ങളേയുള്ളൂ-ദുഃഖവും പ്രാണഭയവും. മശിഹായുടെ സമ്പർക്കത്തിൽ അവർ പടുത്തുയർത്തിയ പ്രതീക്ഷയുടെ മാളികകളെല്ലാം തകർന്നടിഞ്ഞതുപോലെ. ഗുരുവിന്റെ കൊലപാതകം, തങ്ങളിലേക്കും നീണ്ടുവരാം എന്ന ആശങ്കയും ഭയവും സുശക്തവും.

മരിച്ചു സംസ്ക്കരിക്കപ്പെട്ടയാൾ ജീവനുള്ളവനായി മടങ്ങിയെത്തിയിരിക്കുന്നു എന്നത് അവിശ്വസനീയം മാത്രമല്ല; അത് സാമാന്യമായി ഭയത്തെ ശതഗുണീഭവിപ്പിക്കുകയും ചെയ്യുന്നതായിരുന്നു. മുമ്പിൽ പൊടുന്നനെ വന്നു നിൽക്കുന്നത് മനുഷ്യനോ പ്രേതമോ? പീഢാനുഭവത്തെയും ക്രൂശുമരണത്തെയും കുറിച്ച് ഗുരു പറഞ്ഞ വാക്കുകൾ അവർ എന്നേ മറന്നു! അവരുടെ ബലഹീനത നന്നായി ഗ്രഹിക്കുന്നവനാണ് അവരുടെ ഗുരു. ജീവനെയും ജീവിതത്തെയും കുറിച്ചുള്ള ചിന്തകൾക്ക് പുതിയ ഒരു മാനം നൽകിക്കൊണ്ട്, അദ്ദേഹം അവർക്കു "സമാധാനം" ആശംസിച്ചു. (മനുഷ്യർ സൃഷ്ടിക്കുന്ന പ്രതിബന്ധങ്ങളൊന്നും വിലപ്പോകില്ല പൊടുന്നനെ പ്രത്യക്ഷതായത്.) ഇതിന്റെയെല്ലാം അർത്ഥം അവർ വഴിപോലെ ഗ്രഹിച്ചുകൊള്ളും. പെട്ടന്നുതന്നെ അവരുടെ പ്രിസ്ബിറ്റർ (കശീശ്ശ) "പട്ടംകൊട"യും നടന്നു; ദൈവത്തിനു മാത്രമുള്ള പാപമോചനാധികാരം, "നവപുരോഹിതർ" വഴി സഭയ്ക്കുമായി പങ്കിട്ടു.

അതൊടൊപ്പമാണ്, ആ മുറിയിൽ അപ്പോൾ സന്നിഹിതനല്ലായിരുന്നിട്ടും പൗരോഹിത്യ നൽവരം പ്രാപിച്ച തോമസ് അപ്പോസ്തോലന്റെ സ്നേഹമസൃണമായ "വാശി". മറ്റുള്ളവർ സാക്ഷ്യം വഹിച്ചതിലെന്തോ അധികം അദ്ദേഹം ആഗ്രഹിച്ചതാണോ? തന്റെ വിശ്വാസം കേവലം കേഴ്വിയെ അടിസ്ഥാനമാക്കിയല്ല, സ്വാനുഭവത്തിലൂടെ ഉറപ്പിക്കാൻ ശ്രമിച്ചതാകാം. മറ്റാരും ആഗ്രഹിക്കാത്ത "പഞ്ചക്ഷത" സ്പർശനമെന്ന ഭയങ്കര സംഗതിയാണ് അദ്ദേഹം ആഗ്രഹിച്ചത്. അത് ഒരു "കടന്ന കൈ" ആണെന്ന് യേശുക്രിസ്തു പരാമർശിച്ചതേയില്ല; മറിച്ച്, അത് അനുവദിച്ചുകൊടുക്കുകയായിരുന്നു.

അപ്പോൾ തോമസ് അപ്പോസ്തോലൻ ഉൾപ്പെടെ എല്ലാ ശിഷ്യർക്കും വേണ്ടിയിരുന്ന വിശ്വാസ തീവ്രത ഇതു തന്നെ ആയിരുന്നു: യേശു മനുഷ്യനായി കാണപ്പെട്ടപ്പോൾ സാക്ഷാൽ ദൈവം തന്നെയാണ് എന്ന സംഭ്രമജനകമായ സത്യം. അത് ഏറ്റു പറയാൻ സൗഭാഗ്യം ലഭിച്ചത് തോമ്മാശ്ലീഹായ്ക്കു മാത്രമായിരുന്നു താനും. അദ്ദേഹത്തിനും കിട്ടി ശാസനയുടെ ഒരു തലോടൽ: "നീ അവി

ശ്വാസിയാകാതെ വിശ്വാസിയായിരിക്കുക." അപ്പോൾ ഇതാണു വിശ്വാസം. ഇവിടെ ദൃശ്യവും അദൃശ്യവും സമ്മേളിക്കുന്നു. ദൈവത്വവും മനുഷ്യത്വവും സമാഗമിച്ചിരിക്കുന്നു. അദൃശ്യനെങ്കിലും എപ്പോഴും കൂടെയുള്ള സർവ്വശക്തനായ ദൈവമാണി വിടെ ഈ വിശ്വാസമെന്ന 'കാണാത്ത കാര്യങ്ങളുടെ നിശ്ചയം', അവരുടെ ശുശ്രൂഷാ മേഖലകളിൽ തെളിഞ്ഞു കാണാം.

ഈ ഭാഗ്യം എല്ലാവർക്കുമായി നൽകിയിരിക്കുന്നു: "കാണാതെ വിശ്വസിച്ചവർ ഭാഗ്യമുള്ളവർ." അസാധാരണ ധൈര്യ ശാലിയായ യഹൂദാ ഗോത്രക്കാരൻ തോമസ് അപ്പോസ്തോലൻ, നിർഭയം പുറത്തിറങ്ങി നടന്നുവെന്നത് നമ്മെ അത്ഭുതപ്പെ ടുത്തുന്നതാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ വാക്കുകൾ, അദ്ദേഹത്തിന്റെ ദർശനം, സ്പർശനം ഇവയെല്ലാം ശിഷ്യ രിൽ ഉണ്ടാക്കിയതെന്തോ അതായിരുന്നു അവരുടെ "പുതുമ". പെന്തിക്കോസ്തി കഴിഞ്ഞപ്പോൾ എല്ലാ അർത്ഥത്തിലും അവർ നിർഭയരായി ഭവിച്ചു! അവരെല്ലാം പുതുതായിത്തീർന്നു.

അപ്പോൾ പുതുഞായറാഴ്ചയിലെ പുതുമയുടെ കതിർ വീശേണ്ടത് നമ്മുടെ ഹൃദയത്തിൽ നിന്നും നടപടികളിൽ നിന്നും തന്നെ!

## 2020 ഏപ്രിൽ 26
## പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ

**വി. യോഹന്നാൻ 21:1-14**

'മത്സ്യപ്പിടി'യിൽ നിന്നും മനുഷ്യരെപ്പിടിക്കാൻ നിയോഗം ലഭിച്ച ക്രിസ്തുശിഷ്യന്മാർ, വീണ്ടും മുക്കുവരാകുന്നത് അതി ശയിപ്പിക്കുന്നതാണ്; എന്നാൽ, അല്ലാതെ അവർ എന്തുചെയ്യും? പ്രത്യാശിക്കാൻ ഒന്നുമില്ല. പാപമോചനാധികാരം ലഭിച്ചു: അതിന്റെ ആന്തരാർത്ഥം അവർക്കു മനസ്സിലായിക്കാണാൻ ഇടയില്ല. അറിയുന്ന ജോലിയിലേക്കു അവർ മടങ്ങി! ഗുരുവിന്റെ 'തിരോധാന'ത്തോടെ അവർ 'തൊഴിൽരഹി'തരായി. മരിച്ചു പോയവർ സശരീരനായി മുമ്പിൽ നിൽക്കുന്നതുകണ്ട് അവർ അത്ഭുതപ്പെടുകയും, അതിലേറെ ഭയപ്പെടുകയും ചെയ്തു. അദ്ദേഹം ഉടൻതന്നെ അപ്രത്യക്ഷനാവുകയും ചെയ്തു. ഇങ്ങനെ പോയാൽ?

അവർ വീണ്ടും മുക്കുവരായി. പക്ഷെ ഗുരു ഇതെല്ലാം കാണുകയും അറിയുകയും ചെയ്തുകൊണ്ടിരുന്നു! അവൻ പോയിടത്തെല്ലാം അദ്ദേഹം കൂടെയുണ്ടായിരുന്നു എന്നത് അവൻ അറിഞ്ഞില്ല എന്നതാണ് വാസ്തവം. പതിവുപോലെ ധൃതിയായി തീരുമാനമെടുക്കുന്നതു ശീമോൻ പത്രോസ് തന്നെ. "ഇനി എങ്ങനെ ജീവിക്കും" എന്ന ചിന്തയാണ് അവർ നേരിട്ടത്. അതിന് ഉത്തരം കണ്ടുപിടിക്കേണ്ടത് അവർ തന്നെയായിരുന്നു. അതിന് അവർക്കു അധികം ഒപ്ഷൻ ഉണ്ടായിരു ന്നില്ല; പഴയ തൊഴിലിലേക്കു മടങ്ങുക അത്ര തന്നെ. മൂന്നര വർഷത്തെ തീവ്രാനുഭവങ്ങൾ ഒരു സ്വപ്നം പോലെ.

എന്നാൽ അതു സ്വപ്നമായിരുന്നില്ല; യാഥാർത്ഥ്യവും പരമാർത്ഥവുമായിരുന്നു. അതിപ്രഭാതത്തിൽ മുമ്പെന്നപോലെ മറ്റൊരു അത്ഭുതത്തിന് അവർ സാക്ഷികളാകുന്നു. പരിചിതമായ ഗലീലക്കടൽത്തീരമാണു രംഗം. അവരിൽ സമീപകാല സ്മരണകൾ ഉണർന്ന് ഇരമ്പുകയാണ്. ഗുരു ഇതാ സശരീരനായി മുമ്പിൽ; അവന്റെ വാക്കുകൾ പ്രകൃതിനിയമങ്ങളെ വീണ്ടും അതിർലംഘിക്കുന്നു. പാഴായിപ്പോയ, ഫലശൂന്യമായ അവരുടെ ശ്രമങ്ങൾ പിന്മാറ്റ ചിന്തയിൽ നിന്നുണ്ടായവയായിരുന്നു. "കലപ്പയ്ക്കു കൈ വച്ചിട്ടു പുറകോട്ടു നോക്കുന്നവനെപ്പറ്റി" പഠിപ്പിച്ച ഗുരുനാഥനാണു മുമ്പിൽ. അവരിൽ മിക്കപേരും അവനെ "തിരിച്ചറിഞ്ഞില്ല". എക്കാലത്തും പ്രസക്തമാണീ ചിന്ത. മരണത്തെ തോല്പിച്ച യേശു അരികെയുള്ളത് അധികം പേരും അറിയുന്നില്ല; "കാണാതെ വിശ്വസിക്കാൻ പോലും തയ്യാറല്ല! യോഹന്നാൻ ആദ്യം തിരിച്ചറിഞ്ഞു: "അതു കർത്താ വാണ്" സ്നേഹത്തിന്റെ അപ്പോസ്തലൻ മാത്രമാണ് തിരിച്ചറിഞ്ഞതെന്നന്നത് ചിന്തനീയമാണ്. മറ്റുള്ളവരുടെ മനസ്സ്, ഏതാനും ദിവസങ്ങൾക്കുള്ളിൽ യേശുവിനെ വിട്ട് വളരെ ദൂരം യാത്ര ചെയ്തു കഴിഞ്ഞിരുന്നു. ഉത്ഥാനം ചെയ്ത ഗുരു, തങ്ങൾക്കു കാണപ്പെട്ടതു സത്യം; പക്ഷെ അവൻ അദൃശ്യനായി മറഞ്ഞത്, "നഷ്ടപ്പെട്ടുപോയി" എന്ന ചിന്തയായിരിക്കാം അവരിൽ ഉണർത്തിയത്. സ്വശിഷ്യന്മാരുടെ പിന്മാറ്റവും, കഠിനഹൃദയവും ഗുരുവിനെ എത്രമാത്രം വേദനിപ്പിച്ചുകാണും. അവർ അവനെ ഉപേക്ഷിച്ചാലും, അവൻ അവരെ ഉപേക്ഷിക്കില; അവർ ഓരോരുവനെയും പറ്റി, അവിടുത്തേക്ക് ഉദ്ദേശ്യങ്ങൾ ഉണ്ടായി രുന്നു!

കരയിൽ കയറിയപ്പോൾ മറ്റൊരത്ഭുതം. ആഹാരത്തെക്കുറിച്ച് ആകുലപ്പെടേണ്ട എന്ന് പഠിപ്പിച്ച ഗുരു ഇവിടെ ആ വാക്കിനെ ക്രിയയായി മാറ്റിയിരിക്കുന്നു.

ഇതേ രംഗത്തുതന്നെയാണ് പത്രോസിന്റെ പശ്ചാത്താപവും കണ്ണുനീരും. അങ്ങനെ പത്രോസിനെ അപ്പോസ്തോല നായി തിരികെ സ്വീകരിച്ച്, ദൗത്യവും തിരികെ നൽകി. എന്നിട്ടും പരകാര്യത്തിൽ അനാവശ്യമായി തല്പരനാകുന്ന പത്രോ സിനെ അവിടുന്നു ശാസിക്കുന്നതും ഏവർക്കും മാതൃകയാണ്. സ്വന്തകാര്യം ക്രമപ്പെടുത്തിയിട്ടുവേണ്ടേ പരകാര്യത്തിൽ ഇട പെടാൻ!



## 2020 മെയ് 3
## പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ
**വി. മർക്കോസ് 2:13–22**

**മെയ് 3**

**പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ**

ജനങ്ങൾ 'അന്നദാതാവി'നെ തേടുന്ന രംഗത്ത്, അവരുടെ ശ്രദ്ധയെ അതിനപ്പുറത്തേക്കു ക്ഷണിക്കുന്നതാണ് യേശുവിന്റെ രീതി. ഇന്നും ഇങ്ങനെതന്നെ. "നശിച്ചു പോകുന്ന ആഹാരം വേണ്ടതാണ്. എന്നാൽ നശിച്ചു പോകാത്ത ആഹാരത്തെപ്പറ്റി ചിന്തിക്കാനോ, അതിനുവേണ്ടി അദ്ധ്വാനിക്കാനോ സാമാന്യമായി മനുഷ്യർ മെനക്കെടാറില്ല. നല്ല വാർദ്ധക്യത്തിലാണ് അധികം പേർക്കും "നിത്യജീവനെ"പ്പറ്റി ചിന്തിക്കാൻ പ്രേരണയുണ്ടാവുക. അത്തരം സാഹചര്യങ്ങളിൽ തങ്ങളുടെ ജീവിതവ്യവഹാരങ്ങൾക്കിടയിൽ യേശുവിനെ അന്വേഷിക്കാനോ, തന്റെ നിരന്തര സാന്നിദ്ധ്യം തിരിച്ചറിയാനോ "സാവകാശം" ലഭിക്കാറില്ല! ബില്ലിഗ്രഹാമിനോട് ഒരു യുവാവു ചോദിച്ചു: "എനിക്ക് 24 വയസ്സേ ആയിട്ടുള്ളു; ആത്മീയതയെപ്പറ്റി ചിന്തിക്കാൻ സമയമായോ?"

ഇങ്ങനെയുള്ള പരിസ്ഥിതിയിലായിരുന്നവർക്ക് എപ്പോഴും അരികെയുള്ള യേശുവിനെ തിരിച്ചറിയാൻ പാടായിരിക്കും. അവൻ വെള്ളത്തിന്മേൽ നടക്കുന്നതു കണ്ടാൽ "ഭൂതം" എന്നു പറഞ്ഞു നിലവിളിക്കും! വിശ്വാസക്കുറവു നിമിത്തവും യേശുവിൽ ശ്രദ്ധ കേന്ദ്രീകരിക്കാത്തതു കൊണ്ടും വെള്ളത്തിൽ താഴാൻ തുടങ്ങുന്ന കീപ്പാ നമുക്കെല്ലാം സാധനപാഠമാണ്.

സ്നേഹമാണ് എല്ലാറ്റിന്റെയും അടിസ്ഥാന പ്രമാണം; എന്നാൽ അതു വാക്കുകൾ കൊണ്ടോ ശരീര ഭാഷകൊണ്ടോ പ്രകടമാകുന്നതു മാത്രമല്ല. ദൈവം ലോകത്തെ സ്നേഹിക്കുന്നു എന്നു പ്രഖ്യാപിക്കുകയും, തന്റെ ഏകജാതനെ ബലി നൽകി അതു സ്പഷ്ടമാക്കുകയും ചെയ്തു. മനുഷ്യൻ, നന്മ തള്ളി തിന്മയിലേക്ക് അടുക്കുമ്പോൾ സ്നേഹത്തിൽ നിന്നാണ് അകലുന്നത്. ഗുരുവിനെ തള്ളിപ്പറയുന്നതുപോലെയുള്ള ഗുരുതരമായ അധർമ്മം ചെയ്ത ശിഷ്യനെ, തിരികെക്കൊണ്ടുവരുന്നത്, സ്നേഹപാതയിലൂടെയാണ്. അവിടെ അനുതാപവും കണ്ണുനീരും ഏറ്റു പറച്ചിലുമെല്ലാമുണ്ട് ഇങ്ങനെ അനുതാപം ആവശ്യമില്ലാത്തതായി ആരാണുള്ളത്?

യേശുവിനോട് യഥാർത്ഥ, കലർപ്പില്ലാത്ത സ്നേഹമുള്ളയാൾ ത്യാഗം വരിക്കാൻ സന്നദ്ധമായിരിക്കും. "അരകെട്ടി ഇഷ്ടമില്ലാത്തിടത്തേക്ക്" കൊണ്ടുപോകപ്പെടേണ്ടി വേണ്ടി വന്നേക്കാം. അതും ദൈവ മഹത്വത്തിനായിത്തന്നെ. തന്നെ അനുഗമിക്കുന്നതിനു കാലയളവില്ല. അത് എന്നും തുടരേണ്ടതാണ്. സഹജീവികളുടെ, ആത്മിക യാത്രയിലെ അലസതയെപ്പറ്റി ദുഃഖിക്കുകയും, അവരെ ദൈവകരുണയ്ക്കു മുമ്പിൽ സമർപ്പിക്കുകയുമാകാം. അവർ നശിക്കുന്നതിന് രഹസ്യമായി ആഗ്രഹിക്കുകയോ അതിൽ സന്തോഷിക്കുകയോ ചെയ്താൽ നമ്മളും അവരെക്കാൾ മോശമായിത്തീരും. എല്ലാത്തിനും മാനദണ്ഡം ഒന്നു മാത്രം ദൈവത്തിന്റെ ഇഷ്ടം. ജീവനിലും മരണത്തിലും അങ്ങനെതന്നെ.

## 2020 മെയ് 10
## പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ
**വി. യോഹന്നാൻ 4:31–38**

ഭയം മനുഷ്യസഹജമായ ഒരു വികാരമാണ്. ദൈവകല്പനയെ നിരസിച്ച ആദ്യമാതാപിതാക്കളിൽ ഈ വികാരം പ്രകടമാണ്. 'വീഴ്ച'യ്ക്കു മുമ്പ് അവർ ഇഷ്ടപ്പെട്ടിരുന്ന ദൈവസാന്നിദ്ധ്യം, വീഴ്ചയ്ക്കു ശേഷം 'ഭയ'ത്തിനും ലജ്ജയ്ക്കും വഴി മാറുന്നു. എന്തോ അനർത്ഥം വന്നു ഭവിക്കുമോ എന്ന ചിന്ത ഭയത്തിനു വഴിവയ്ക്കുന്നതു കാണാം. 'പ്രാണഭയം' എന്ന ഭാഷാപ്രയോഗം തന്നെ അങ്ങനെ ഉണ്ടായതാവണം. മരണം അധികം പേർക്കും ഭയകാരണമാണല്ലോ. അക്കാരണത്താലാകാം "ഭയപ്പെടേണ്ട" എന്നൊരു ആശ്വാസ സന്ദേശം ദൈവത്തിൽ നിന്നുവരുന്നത്. കർത്താവിന്റെ ജനനത്തിങ്കൽ ഇടയന്മാർ അതു കേട്ടു. മംഗളവാർത്ത കേട്ടു പരിഭ്രമിച്ച കന്യകമറിയാമും അതുകേട്ടു. കർത്താവിന്റെ പുനരുത്ഥാനാനന്തരം ഭയചകിതരായിരുന്ന ശിഷ്യന്മാരും അതുതന്നെ കേട്ടു.

കർത്താവുത്ഥാനം ചെയ്ത അന്നു തന്നെ രണ്ടു ക്രിസ്തുശിഷ്യർ എമ്മാവൂസിലേക്ക് ഓടിപ്പോയത് എന്ത്? ഭയവും അരക്ഷിതാവസ്ഥയും തന്നെ കാരണം. മാനസ്സാന്തരപ്പെട്ട പൗലോസ് എന്തെല്ലാം ക്ലേശങ്ങളിൽകൂടെ കടന്നുപോകാനിരിക്കുന്നു എന്നു പറയുന്നതിൽ നിന്ന് (അപ്പോ. 9:16) ഭയരഹിതരായ അപ്പോസ്തോലന്മാർ സഹിക്കുന്ന പീഡകളെപ്പറ്റിയുള്ള മുന്നറിവ് ലഭിക്കുന്നുണ്ടല്ലോ.

ഓടിപ്പോകുന്നവർ നിശബ്ദരല്ല; 'ഭയ'കാരണം തന്നെയാണ് അവരും ചർച്ച ചെയ്യുന്നത്. ഗലീലാക്കടലിലെ തിരയിളക്ക സമയത്ത്, ശിഷ്യന്മാരോടൊപ്പം യേശുവുമുണ്ടായിരുന്നിട്ടും അവർ ഭയപ്പെട്ടു! ഗുരു കൊല്ലപ്പെട്ടു കഴിഞ്ഞ രംഗത്തു നിന്നും, വീണ്ടും ജീവിക്കുന്നു എന്ന സന്ദേശത്തിൽ നിന്നും എമ്മാവൂസ് യാത്രക്കാർക്ക് ഭയം മാത്രമാണ് ലഭിച്ചത്. അവിടെ കർത്താവ് അവരോട് ചേർന്നു നടന്നു!

പിന്നീട് തികച്ചും മനശാസ്ത്രപരമായ സമീപനമാണ്. ഭയകാരണത്തെ വിശകലനം ചെയ്തിട്ട്, അത് അടിസ്ഥാന രഹിതമാണെന്ന് ഗുരു സമർത്ഥിക്കുന്നു. ക്രിസ്തുവിന്റെ മരണം യാദൃശ്ചികമല്ല; അത് തിരുവെഴുത്തുകളുടെ നിവൃത്തിയായ ദൈവയിഷ്ടമാകയാൽ, അത്, ഒരു അപകടമായിക്കാണരുതെന്നു സാരം. "മന്ദബുദ്ധി"കളെ ഇവിടെ സുബുദ്ധികളാക്കി പരിണാമം ചെയ്യുകയാണ്. പഠിപ്പിന്റെയും അനുഭവത്തിന്റെയും അഭാവമാണ് പലരെയും വഴിതെറ്റിക്കുന്നത്. ഭയപ്പെടേണ്ട എന്നതാണ് ഇവിടെയും സന്ദേശം. ഈ വിശദീകരണം നൽകുന്നതാരാണ് എന്നു അവർ തിരിച്ചറിഞ്ഞില്ലെങ്കിലും അവരുടെ അന്തഃരംഗം ജ്വലിച്ചുകൊണ്ടിരുന്നു എന്ന് അവർ അറിഞ്ഞു. അങ്ങനെ അവർ മനസ്സിനും ചിന്തയ്ക്കും "തീ പിടിച്ചവരായി".

ഈ നവാഗതനുമായി അവർക്ക് അടുപ്പമായി, അദ്ദേഹത്തെ പിരിയാൻ അവർക്കു കഴിയുന്നില്ല. ഒരു ധ്യാനാവസ്ഥയുടെ സമാപ്തിയായ 'സമാധി'യാണിത്. അവിടെ ഗുരു സ്വയം വെളിപ്പെടുത്തി; ജീവിച്ചിരിക്കുന്ന മരിച്ചവൻ! അദ്ദേഹം നൽകിയ വി. കുർബാന അവർക്ക് ഉൾക്കാഴ്ച നൽകി. അവർ അവനെ തിരിച്ചറിഞ്ഞു! അവർ ഉടൻ തന്നെ എഴുന്നേറ്റ് അപ്രത്യക്ഷനായ സ്നേഹിതന്റെ ദൃശ്യസാന്നിദ്ധ്യം കൂടാതെ 'അപകടം' പതിയിരിക്കുന്ന യരുശലേമിലേക്കു മടങ്ങി.

പല സൗകര്യങ്ങൾക്കും, വ്യക്തിപരമായ ലാഭത്തിനും ദൈവത്തെ ഉപേക്ഷിക്കുന്നവർ ഈ വേദഭാഗം നന്നായി പഠിക്കേണ്ടതാണ്.

## 2020 മെയ് 17
## പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായർ
**വി. ലൂക്കോസ് 9:51-62**

'പ്രതികാരം യഹോവയ്ക്കുള്ളത്' എന്നതിന്റെയർത്ഥം, യഹോവ പ്രതികാരം ചെയ്യുമെന്നല്ല. പ്രതികാരദാഹമുണ്ടാകുന്ന മനുഷ്യൻ, അത്, യഹോവയ്ക്കു വിട്ടുകൊടുത്തിട്ട്, പ്രതികാര ചിന്തകളാകുന്ന, "സന്തുലനാവസ്ഥ"യിലേക്കു മടങ്ങിവരാനുള്ള ആഹ്വാനമാണത്. യേശുവിനെയും ശിഷ്യന്മാരെയും സ്വീകരിക്കാൻ കൂട്ടാക്കാത്തത് ശമര്യാക്കാരുടെ തെറ്റും അറിവുകേടും. എന്നാൽ അവരെയെല്ലാം ഒറ്റയടിക്ക് ചാമ്പലാക്കാൻ, "സംഹാരക്രിയ" യായി പ്രാർത്ഥനയർപ്പിക്കുന്നത് അതിനേക്കാൾ വലിയ അധർമ്മമാണ്! പ്രതികാരം ചെയ്യാനല്ല; യഹോവ കല്പിക്കുന്നതു ചെയ്യാനാണ് യിസ്രായേലിനോട് കല്പിക്കുന്നത്. "മാനഹാനി" എന്ന ചിന്തയാണ് പ്രതികാരത്തിനു വഴിമരുന്നിടുന്നത്.

**എന്താണീ മാനവും മാനഹാനിയും?**

മാന്യനായ മനുഷ്യന്റെ ആളത്വപരമായ ഗുണവിശേഷമാണ് "അഭിമാനം". അതിനെ അഹംഭാവവുമായി കൂട്ടികെട്ടുമ്പോൾ 'മാന'ത്തിന്റെ യർത്ഥം തന്നെ മാറുന്നു. തനിക്കില്ലാത്ത വലിപ്പത്തെപ്പറ്റി ഊറ്റം കൊള്ളുകയും, അതു മറ്റുള്ളവരെക്കൊണ്ട് അംഗീകരിപ്പാൻ ശ്രമിക്കുന്നതും മാന്യതയല്ല! ശമര്യക്കാരെ ഇല്ലാതാക്കാൻ ദൈവം ആഗ്രഹിക്കുന്നില്ല; അധർമ്മികളായ നിനുവാക്കാരെ ഉന്മൂലനം ചെയ്യാൻ അവിടുന്ന് ഒരിക്കലും ആഗ്രഹിച്ചില്ല. യോനയുടെ 'അഭിമാനം' പ്രവാചകനാണെന്നുള്ള പൊങ്ങച്ചവും, യഹൂദനാണെന്നുള്ള വലിപ്പവും കൂടിച്ചേർന്നതായിരുന്നു; അങ്ങനെ ദുരഭിമാനമായി. നിനുവയർ ശിക്ഷിക്കപ്പെട്ടു കാണാൻ അദ്ദേഹം ആഗ്രഹിച്ചത് ദൈവം അംഗീകരിച്ചില്ല. ഇവിടെയും അങ്ങനെതന്നെ. ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവൻ ആത്മാക്കളെ നശിപ്പിക്കാനല്ല; വീണ്ടെടുക്കുവാനാണ് ശ്രമിക്കേണ്ടത്. ദൈവം ദുരഭിമാനിയായിരുന്നുവെങ്കിൽ എന്ന് (സാങ്കല്പികമായി) ചിന്തിച്ചാൽ, കുറ്റക്കാരായ നമ്മുടെ ഗതിയെന്താകും?

പ്രതിഷ്ഠാ ജീവിതം നയിക്കാനാഗ്രഹിക്കുന്നവരെ ദൈവത്തിനാവശ്യമുണ്ട് "അവർ ലോകബന്ധങ്ങൾ വിട്ടുകളഞ്ഞ് അനുസരണം, ദാരിദ്ര്യം, കന്യാവ്രതം എന്നിവ ശപഥങ്ങളായി പാലിക്കാൻ ബാധ്യസ്ഥരാണ്. അത് അവർ, ദുഃഖത്തോടെയല്ല, സന്തോഷത്തോടെ പാലിക്കണം. "തലചായ്ക്കാൻ ഇടമില്ലാത്ത" മനുഷ്യപുത്രനാണ് ദാരിദ്ര്യത്തിന്റെ മാതൃക. 'സമ്പന്ന'നായ താൻ, താണിറങ്ങി വന്നല്ലോ. വിളി സ്വീകരിച്ചവൻ പിന്നെ, 'ലൗകിക' വഴിയിലേക്കു തിരിയാൻ പിടില്ല. ഗൃഹസ്ഥാശ്രമം എല്ലാം കഴിഞ്ഞല്ലേ, സന്യാസം സ്വീകരിക്കുക. "കരുകളാ"യ ശുഭ്രവസ്ത്രധാരികളെ കുഞ്ഞാടിന് അകമ്പടി സേവിക്കുന്നതായി "വെളിപ്പാടു" പുസ്തകം പറയുന്നു. യാത്രപറയുക എന്നതിനുപോലും ഇവിടെ പ്രസക്തിയില്ല, അനുസരണം ഇവിടെ സുതാര്യവും നിബന്ധനരഹിതവുമാണ്. സന്യാസ വഴിതെരഞ്ഞെടുക്കുന്നവർ ഈ ദൈവ പുത്രനോടു തങ്ങളെ ചേർത്തു ബന്ധിക്കുന്ന ഈ ശപഥങ്ങളെപ്പറ്റി നിരന്തരം അനുസ്മരിച്ച് മനനം ചെയ്യുന്നവരാകണം. ശപഥം, ഒരു നിശ്ചിത കാലയളവിലേക്കല്ല; എന്നത്തേക്കുമാണ്. ഈ വഴിയിൽ യേശുവിനെ പിന്തുടരാൻ ആരുണ്ടാകും?

**സ്വർഗ്ഗാരോഹണ പെരുന്നാൾ (വി. മർക്കോസ് 16:14-20)**

'മനുഷ്യപുത്രൻ', അവൻ മുമ്പായിരുന്ന സ്ഥലത്തേക്കു കയറിപ്പോകുന്നു. ഭൂമിയിലേക്കു ഇറങ്ങിയവൻ സ്വർഗ്ഗത്തിലേക്കു കയറിപ്പോകുന്നു. അതിന് സാക്ഷികൾ പതിനൊന്നു പേരുണ്ട്. അവർ നൽകുന്ന സാക്ഷ്യം വിശ്വസിക്കാം. ദൈവവും മനുഷ്യനുമായി ജനിച്ചവൻ, വി. മറിയാമിൽ നിന്നു സ്വീകരിച്ച ശരീരവുമായി, അങ്ങനെ തന്നെ ആരോഹണം ചെയ്തതിനാൽ, നമ്മുടെ മനുഷ്യത്വവും, സ്വർഗ്ഗത്തിൽ പിതാവിന്റെ വലത്തുഭാഗത്ത് എത്തിയതായിക്കരുതാം. മനുഷ്യദേഹം സ്വീകരിച്ചത്, "അവതാര"ത്തിന്റെ നാളുകളിലേക്കു മാത്രമല്ല; എന്നന്നേക്കുമായിട്ടാണ്. അതാണ് അത്ഭുതം! എന്നാൽ ദുർബലമായ മനുഷ്യശരീരം ഇവിടെ മഹത്വീകരിക്കപ്പെട്ടിരിക്കുന്നു; അതിൽ അസ്ഥികളും മാംസവുമെല്ലാമുണ്ട്. ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ പവിത്ര ശരീരരങ്ങളാണല്ലോ വി. കുർബ്ബാന വഴിയായി നാം സ്വീകരിക്കുന്നത്.

ആരോഹണത്തിനുമുമ്പ് തിരുവെഴുത്തുകളുടെ അർത്ഥവും സൂചനകളും ഗ്രഹിക്കുവാൻ യേശു, ശിഷ്യരുടെ ഹൃദയങ്ങൾ തുറന്നു. പരിശുദ്ധാത്മാവിനെ നൽകാമെന്ന് വാഗ്ദാനവും കൊടുത്തു. പിന്നീടാണ് തന്റെ ആരോഹണം.

ഇവിടെ പതിനൊന്നു ശിഷ്യന്മാരും സന്നിഹിതരാണ്. അഗ്നിരഥത്തിൽ ആരോഹണം ചെയ്യാനുള്ള ഏലിയാവിനെ, ഏലിശാ അനുഗമിക്കുന്നതുപോലെ ശിഷ്യന്മാർ ഗുരുവിനെ ബഥാന്യയിലേക്ക് അനുഗമിച്ചു. എലിശായെപ്പോലെയല്ല, ശിഷ്യന്മാർ പ്രത്യേകിച്ച് ഒന്നും ചോദിച്ചില്ല, അവർ ശാന്തരായി, ഗുരുവിനെ അനുഗമിച്ചു- ആരോഹണ ഗിരിയിൽ അവർ ഇരുകരങ്ങളുമുയർത്തി അനുഗ്രഹിച്ചു അങ്ങനെ അനുഗ്രഹിച്ചുകൊണ്ടിരിക്കെ, ഗുരു സാവധാനം ആരോഹണം ചെയ്തു മേഘങ്ങളിൽ മറഞ്ഞ് അദൃശ്യനാകുന്ന ഗുരുവിന്റെ സജീവസാന്നിധ്യം അവർക്കു നന്നായി അനുഭവപ്പെട്ടു കാണണം. അങ്ങനെ അവർ, കണ്ടും കാണാതെയും വിശ്വസിക്കുന്നവരായി!

പിന്നീടൊരിക്കലും അവർ പിന്മാറിയില്ല; പഴയ തൊഴിലിലേക്കു മടങ്ങിയതുമില്ല. ഗുരുവിന്റെ അദൃശ്യസാന്നിധ്യം, ദൃശ്യസാന്നിദ്ധ്യത്തെക്കാൾ ശക്തമാണെന്ന് അവർ തിരിച്ചറിഞ്ഞു. അവർക്കും അവരുടെ പിന്മുറക്കാരായ "സാക്ഷികളെ"ല്ലാവർക്കും അനുഭവമാകുന്ന ഈ അറിവാണ് സൗഭാഗ്യം. സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് ഇരു കൈകളുമുയർത്തി ശിഷ്യരെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു, ഇന്നും! നമ്മളെയും!




# ചില കൊറോണ പാഠങ്ങളും മുന്നറിയിപ്പുകളും

■ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്

2020 ഏപ്രിൽ 4, 5 തീയതികളിൽ പാമ്പാടി വിശുദ്ധന്റെ 55-ാം ഓർമ്മപ്പെരുന്നാൾ ദിനങ്ങളായിരുന്നു. പൗരസ്ത്യ ക്രൈസ്തവ ദർശനവും ഭാരതീയ ഋഷി പൈതൃകവും ഒരു വ്യക്തിത്വത്തിൽ സമന്വയിപ്പിച്ച വിശുദ്ധനായ പാമ്പാടി മാർ കുറിയാക്കോസ് പിതാവിന്റെ കബറിടവും സ്മരണപുതുക്കലും വിശ്വാസിയെ സംബന്ധിച്ച് സാന്ത്വനങ്ങളാണ്. ലോകം മുഴുവൻ പടർന്നു വ്യാപിച്ചുകൊണ്ടിരിക്കുന്ന കൊറോണ വൈറസിനോടുള്ള പ്രതിരോധത്തിന്റെ ഭാഗമായി ബഹുമാനപ്പെട്ട സർക്കാർ അധികാരികൾ നൽകിയിരിക്കുന്ന നിബന്ധനകൾക്ക് വിധേയമായി മറ്റു കാര്യങ്ങളിലെന്നപോലെ പെരുന്നാൾ ചടങ്ങുകളും ഈ വർഷം ലഘൂകരിക്കുകയുണ്ടായി.

കൊറോണ ഒരു ലത്തീൻ പദമാണ്. കിരീടം എന്നാണ് ആ വാക്കിന് അർത്ഥമുള്ളത്. കൊറോണ എന്ന പേരിൽ ഒരു വിശുദ്ധ റോമൻ കത്തോലിക്കാ സഭയിൽ ഉണ്ടെന്ന് മനസിലാക്കുന്നു. ഇപ്പോൾ ലോകമാസകലം വ്യപിച്ചുകൊണ്ടിരിക്കുന്ന അപകടകാരിയായ വൈറസിന് വൃത്താകാരവും രാജകിരീടത്തിലെ പൊടിപ്പുകൾപോലെയുള്ള തൊങ്ങലുകളും ഉള്ളതുകൊണ്ടാണ് കൊറോണ എന്ന പേര് വീണത്. 2019-ന്റെ ആദ്യഘട്ടത്തിൽത്തന്നെ കൊറോണ വൈറസ് ചൈനയിലെ വുഹാനിൽ നിന്ന് വ്യാപിച്ചിരിക്കാമെന്നാണ് ചിലരെങ്കിലും സമർത്ഥിക്കുന്നത്. അതിനുമുമ്പുതന്നെ അമേരിക്കയിലും ഇതുണ്ടായിരിക്കാമെന്ന് മറ്റു പലരും സമർത്ഥിക്കുന്നുണ്ട്. എന്തായാലും കൊറോണ വൈറസിന്റെ വ്യാപനം മൂലം ധാരാളം പേർ രോഗാവസ്ഥയിലാകുകയും അതിൽ ഒരു നല്ല പങ്ക് ആളുകളും മരിക്കുകയും ചെയ്തപ്പോൾ ഇനിയും ഇത് മറച്ചുവച്ചാൽ കൂടുതൽ അപകടകരമാകുമെന്ന് മനസിലാക്കിയ ചൈന പ്രസ്തുത വിവരം ലോകാരോഗ്യ സംഘടന (WHO) മുമ്പാകെ 2019 ഡിസംബർ 31-ന് വെളിപ്പെടുത്തുകയുണ്ടായി. WHO ആണ് ഇതിന് കൊറോണ വൈറസ് ഡിസീസ് - 2019 അഥവാ കോവിഡ്-19 എന്ന പേര് നൽകിയത്.

ഉൽപത്തി പുസ്തകം ആദ്യ രണ്ടു അദ്ധ്യായങ്ങളിൽ ലോകസൃഷ്ടിയെക്കുറിച്ചും ലോകത്തിലുള്ള ജീവജാലങ്ങളുടെ സൃഷ്ടിയെക്കുറിച്ചും വർണന ഉണ്ട്. ഓരോ ദിവസം നടത്തിയ സൃഷ്ടിയും യഥാസ്ഥാനത്തായപ്പോൾ ''നല്ലത്'' എന്ന് ദൈവം കാണുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. മനുഷ്യന്റെ സൃഷ്ടിയെക്കുറിച്ച് പറയുന്നത് അവനെ നിലത്തെ പൊടി കൊണ്ട് നിർമ്മിച്ചിട്ട് മൂക്കിൽ ജീവശ്വാസം ഊതിയപ്പോൾ അവൻ ജീവനുള്ള ദേഹിയായിത്തീർന്നു എന്നാണ് (ഉൽപത്തി 2:7). മനുഷ്യനും അവൻ വസിക്കുന്ന ഭൂമിയും തമ്മിലുള്ള താദാത്മകവും അഭേദ്യവുമായ ബന്ധമാണ് അവന്റെ നിർമ്മിതി തന്നെ സൂചിപ്പിക്കുന്നത്. ഉൽപത്തി 2:15-ൻ പ്രകാരം മനുഷ്യന്റെ നിയോഗം ദൈവത്തിന്റെ പ്രധാന തോട്ടമായ ഭൂമിയിൽ വേല ചെയ്യുകയും അതിനെ കാത്തുസൂക്ഷിക്കുകയും ചെയ്യുക എന്നത് മാത്രമാണ്. സഭയുടെ ആരാധനയിൽ ഉപയോഗിക്കുന്ന വിശുദ്ധ വേദഭാഗങ്ങളും (ഉദാ, സങ്കീർത്തനങ്ങൾ 19, 91, 121, 148, 149, 113, 150, യെശയ്യാവ് 42, 45) പ്രാർത്ഥനകളും ഗാനങ്ങളുമെല്ലാം ഈ മനോഹരത്വം ഉറപ്പിക്കുന്നവയാണ്.

ഭൂമിയുടെ കാര്യവിചാരകനായി ദൈവം നിയമിച്ചാക്കിയ മനുഷ്യൻ ഭൂമിയെ തന്റെ പരീക്ഷണ വസ്തുവാക്കി മാറ്റി. പ്രകൃതിയുടെ താളത്തെ നിലനിർത്തുവാൻവേണ്ടി ദൈവം സൃഷ്ടിച്ചാക്കിയ മനുഷ്യൻ ജീവജാലങ്ങളെ ഭൂമിയിൽ നിന്ന് ഉന്മൂലനം ചെയ്തു. ഭൂമിയേയും സർവ്വസൃഷ്ടി പ്രപഞ്ചത്തേയും കാത്തു പരിപാലിക്കുവാൻ ദൈവം സൃഷ്ടിച്ചാക്കിയ മനുഷ്യനെക്കൊണ്ട് (സങ്കീർത്തനം 8) ഇവയ്ക്കൊന്നിനും ഒരു ഉപകാരവും ഇല്ലാതെ പോയി. ഭൂമിയിലുണ്ടായിക്കൊണ്ടിരിക്കുന്ന എല്ലാ ദുരന്തങ്ങളുടേയും കാരണക്കാരനായി മനുഷ്യൻ മാറി. മറ്റു ജീവജാലങ്ങൾ വേറെ എന്തിനെയെങ്കിലും കൊല്ലുന്നത് അവയെ സൃഷ്ടിച്ചപ്പോൾ നൽകിയ നിയോഗം പോലെ അവയുടെ ജീവസന്ധാരണത്തിനുവേണ്ടിയോ വിശപ്പടക്കുന്നതിനുവേണ്ടിയോ അവയുടെ ജീവനു ഭീഷണി നേരിടുന്നു എന്ന തോന്നലുള്ളപ്പോഴോ മാത്രമാണ്. മനുഷ്യൻ മറ്റു ജീവജാലങ്ങളെ കൊല്ലുന്നത് വിശപ്പടക്കുവാൻവേണ്ടി മാത്രമല്ല എന്നതാണ് യാഥാർത്ഥ്യം. പ്രത്യുത അവയുടെമേൽ തന്റെ അധികാരം ഉറപ്പിക്കുവാനും താനാണ് അവയെക്കാൾ ഉന്നതൻ എന്നു കാണിക്കുവാനും തന്റെ ഉന്മാദത്തിനും ഒക്കെവേണ്ടിയാണ്. ഇതിനെതിരെ ധാരാളം മുന്നറിയിപ്പുകൾ മനുഷ്യചരിത്രത്തിൽ ഉണ്ടായിട്ടുണ്ട്.




1720-ൽ ഫ്രാൻസിലെ മാർസൈലെ നഗരം വലിയ പ്ലേഗ് രോഗത്തിന്റെ പിടിയിലമർന്നു. ഒരു ലക്ഷം ആളുകളെ അത് കൊന്നൊടുക്കി. 1820-ൽ കൊറോള രോഗം ഇന്തോനേഷ്യയിലും തായ്‌ലന്റിലും ഫിലിപ്പൈൻസിലും ഒക്കെ ലക്ഷങ്ങളെ കൊന്നുകളഞ്ഞു. 1920-ലെ സ്പാനിഷ് ഫ്ളൂ ഒരു മഹാമാരിയായി വന്ന് 10 കോടിയിലധികം ആളുകൾ മരിക്കുകയുണ്ടായി. ഇന്ത്യ ഉൾപ്പെടെ ഓരോ രാജ്യങ്ങളിലും പ്രകൃതിദുരന്തങ്ങൾ കാലാകാലങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഓസ്ട്രേലിയ പോലുള്ള രാജ്യങ്ങളിലെ കാട്ടുതീ, ഗൾഫ് മേഖലയിലെ പൊടിക്കാറ്റുകളൊക്കെ വാർത്താപ്രാധാന്യംപോലും ഇല്ലാതെ തുടരുന്നു. കേരളത്തിൽ ഓരോ വർഷവും കുറഞ്ഞത് ഒരു ദുരന്തമെന്നത് തുടർക്കഥയാകുന്നു. ജലപ്രളയ ദുരന്തങ്ങളും നിപാ വൈറസിന്റെ വ്യാപനവുമൊക്കെ കേരളീയരുടെ മനസുകളിൽ നിന്ന് മാഞ്ഞുപോകുവാൻ സമയമായിട്ടില്ല. 2020-ൽ കൊറോണ വൈറസിന്റെ വ്യാപനഭീതി മൂലം ലോകം മുഴുവനും അടച്ചിട്ടു. ചൈന, അമേരിക്ക, യൂറോപ്യൻ രാജ്യങ്ങൾ തുടങ്ങിയ ഒന്നാംകിട രാജ്യങ്ങളെന്ന് അഭിമാനിക്കുന്നവരെ കൊറോണ ഏകദേശം പൂർണമായും വിഴുങ്ങി. ഇന്ത്യ മുഴുവൻ ദീർഘനാളത്തെ കർഫ്യൂവിൽ മുങ്ങി. ഇതിൽ ചൈന വീണ്ടും പിച്ചവച്ചു തുടങ്ങി എന്ന് കേൾക്കുന്നു.

ജ്യോതിഷുകൾക്കും സംഖ്യാശാസ്ത്രജ്ഞന്മാർക്കും ശാസ്ത്രീയ ഗവേഷകർക്കും ദൈവശാസ്ത്രജ്ഞന്മാർക്കും ഒന്നും വ്യക്തമായ ഉത്തരം കണ്ടെത്തുവാൻ കഴിയാത്ത അവസ്ഥ. 150 നാനോമീറ്റർ മാത്രം വലുപ്പമുള്ള കൊറോണ വൈറസിന്റെ ഭീഷണിയുടെ അളവ് എവിടെ വരെ? ഏകദേശം 550 മില്യൺ കിലോമീറ്റർ സ്ക്വയർ വലുപ്പമുള്ള ഭൂമിയുടെ ഉള്ളിൽ നാം ഇപ്പോൾ ജീവിക്കുന്നത് പ്രകൃതിദത്തമായ പകർച്ചവ്യാധിക്കിടയിലോ മനുഷ്യനിർമ്മിത പകർച്ചവ്യാധിക്കിടയിലോ? ജീവനോടെ അവശേഷിക്കുന്നവർക്ക് സമൂഹനന്മക്കുവേണ്ടി തുടർ പരിശോധന നടത്താവുന്നതാണ്. മനുഷ്യജാതിയെ ഉന്മൂലനം ചെയ്യുവാൻവേണ്ടി പ്രകൃതി പുറത്തെടുത്തിരിക്കുന്ന ആന്റിവൈറസ് ആണോ കൊറോണ? അതിന് ഒരു സാധ്യതയുണ്ടെന്നാണ് ലേഖകന്റെ ചിന്ത. പ്രകൃതിയെ കാത്തുസൂക്ഷിക്കുവാൻ വേണ്ടി ദൈവം ഭരമേൽപിച്ച മനുഷ്യൻ പ്രകൃതിക്ക് ഒരു തരത്തിലും ഉപയോഗമില്ലാത്തവനായി മാറിയില്ലേ? പ്രകൃതിയോട് മറുതലിക്കുന്ന മനുഷ്യന് എതിരെ പ്രകൃതിയുടെ മറുതലിപ്പല്ലേ ഇത്. മറുതലിക്കുന്ന മാനവജാതിയെ നിശബ്ദരാക്കിക്കൊണ്ട് ഭൂമിയും സമുദ്രവും മേഘവും ആകാശവുമൊക്കെ വിശുദ്ധീകരിക്കപ്പെട്ട് താളാത്മകമാക്കുന്ന സമയമാണോ ഇത്? വിമാനങ്ങളില്ലാത്ത ആകാശവും കപ്പലുകളില്ലാത്ത കടൽചാലുകളും വാഹനങ്ങളില്ലാത്ത ദേശീയപാതകളും മിസൈലുകളും സ്ഫോടനങ്ങളുമില്ലാത്ത നയതന്ത്രങ്ങളുമൊക്കെ പ്രകൃതിയുടെ വികൃതികളാണോ? ഇങ്ങനെ പല ചോദ്യങ്ങളും സംശയങ്ങളും ഉയരുന്നു.

സഭയുടെ കാനോന നമസ്കാരത്തിൽ ശനിയാഴ്ച സൂത്താറ പ്രാർത്ഥന സമയത്ത് വിശുദ്ധ വേദപുസ്തകത്തിൽ നിന്ന് വാക്യങ്ങളെടുത്ത പിതാക്കന്മാർ രൂപപ്പെടുത്തി നൽകിയിരിക്കുന്ന ഒരു യുഗാന്ത്യപ്രാർത്ഥന നാം ആലപിക്കാറുണ്ട്: "അന്ത്യകാലമടുക്കുമ്പോൾ ഭൂതലത്തിന് ദുരിതം. അന്യായവും ദുഷ്ടതയും അശുദ്ധിയും മൂലം അത് നശിച്ചുപോകും. പ്രസവിപ്പാൻ തുനിയുന്ന മാതാവിനെപ്പോലെ ഭൂമി വിലപിക്കും. അതിൽ യുദ്ധങ്ങളും കലഹങ്ങളും വർദ്ധിക്കുകയും അത് വീണുപോകുവാൻ തക്കവണ്ണം കുലുങ്ങുകയും ചെയ്യും. ശുശ്രൂഷകളും കുർബ്ബാനകളും ലോകത്തിൽ നിന്ന് മാഞ്ഞുപോകും. അത്യാഗ്രഹവും ദ്രവ്യസ്നേഹവും ഭൂമിയിൽ പെരുകും. അന്ത്യകാലത്തിൽ ജനം ജനത്തിന് വിരോധമായി എഴുന്നേൽക്കുകയും ഗ്രാമങ്ങൾ നശിച്ചുപോകുകയും പട്ടണങ്ങളിൽ ഭൂകമ്പം ഉണ്ടാകുകയും ചെയ്യും. കർത്താവേ ഇതാ പള്ളികളിൽ നിന്നും ദയറാകളിൽ നിന്നും നിന്റെ മഹത്വം പൊയ്പ്പോകുവാനുള്ള കാലം സമീപിച്ചിരിക്കുകയാൽ അവയെക്കുറിച്ച് നിനക്ക് സഹതാപം തോന്നണമേ". ഇത് ഈറ്റുനോവിന്റെ ആരംഭമോ?

കൊറോണ വൈറസിന്റെ വ്യാപനകാലത്ത് മനുഷ്യനൊഴികെ മറ്റെല്ലാ ജീവജാലങ്ങളും സ്വതന്ത്രരായി എന്നൊരു തോന്നൽ. പക്ഷികളും മൃഗങ്ങളും സന്തോഷത്തോടെ ഉല്ലസിച്ച് ജീവിക്കുന്നു. മനുഷ്യൻ അവനെത്തന്നെ പേടിക്കുന്ന അവസ്ഥ. സ്വന്തകരങ്ങൾ വായിലോ മൂക്കിലോ കണ്ണിലോ തൊടാൻ പാടില്ല എന്ന ജാഗ്രതാ സന്ദേശം മനുഷ്യൻ അവനെത്തന്നെ ഭയന്ന് ജീവിക്കുവാൻ ഉള്ളതല്ലേ? മത്സരബുദ്ധിയോടെ ജീവിക്കുന്നവന് ഇന്ന് ഒരു കൈ കൊടുക്കുവാൻപോലും ഭയമാകുന്നു. ഇപ്പോഴത്തെ സാഹചര്യത്തിന് കാരണക്കാരായി ചൈനയേയും അമേരിക്കയേയും ഇറ്റലിയേയും മറ്റു വിദേശരാജ്യങ്ങളേയുമൊക്കെ വീക്ഷിക്കാമെങ്കിലും പ്രധാന കാരണക്കാരൻ നമ്മുടെയൊക്കെയുള്ളിലുള്ള മനുഷ്യൻ തന്നെയല്ലേ? എന്ന ചോദ്യത്തിന് പ്രസക്തിയുണ്ട്. ഓരോ രാജ്യവും മതവും സമുദായവും സഭയും കുടുംബവും വ്യക്തിയുമൊക്കെ അവരുടെ സ്വാർത്ഥ സന്തോഷത്തിന് വേണ്ടി മാത്രം വെട്ടിപ്പിടിച്ചു ജീവിക്കുവാൻ ശ്രമിച്ചപ്പോൾ ഉണ്ടാക്കിയ ആന്തരിക അകലങ്ങളെ ഇപ്പോൾ കൊറോണ വൈറസ് ആക്ഷരികമായും അകലങ്ങളിലാക്കി. Social Distance, Break the Chain എന്ന പദങ്ങളെ കൊറോണ വൈറസ് നിർമല പദങ്ങളാക്കി മാറ്റിയിരിക്കുന്നു. മതങ്ങൾക്കോ സമുദായങ്ങൾക്കോ സഭകൾക്കോ പള്ളികൾക്കോ അവരൊക്കെ കടന്നു വന്ന മാർഗങ്ങളെ പുനഃപരിശോനയ്ക്ക് വിധേയമാക്കേണ്ട സമയം കഴിഞ്ഞു എന്ന് അർത്ഥം. മലങ്കര സഭാ മക്കൾ വിശുദ്ധ വേദപുസ്തകത്തിലെ 51-ാം മസുമൂർ ഹൃദയരാഗത്തിൽ ആവർത്തിച്ച് ആലപിച്ചാൽ ഒരു സ്വയാവബോധം ഉണ്ടാകുമെന്നാണ് കരുതുന്നത്. നാം കൂടുതൽ സ്വാർത്ഥതയിലേക്ക് പോയാൽ നമ്മുടെ സമൂഹത്തിൽ അരാജകത്വം സൃഷ്ടിക്കപ്പെടുമെന്നതിന്റെ പ്രത്യക്ഷ ഉദാഹരണമായി കൊറോണ വൈറസിന്റെ വ്യാപനത്തെ വിലയിരുത്തുന്നത് നമ്മിൽ ഗുണാത്മകമായ ഒരു രൂപാന്തരത്തിന് വഴിതെളിക്കും.

വിശുദ്ധ വേദപുസ്തകത്തിൽ ഉൽപത്തി പുസ്തകത്തിൽത്തന്നെ രണ്ട് സംഭവങ്ങളുടെ വിവരണങ്ങളുണ്ട്. ഒന്നാമത്തേത്, 6 മുതൽ 8 വരെയുള്ള അദ്ധ്യായങ്ങളിൽ വിവരിക്കുന്ന നോഹയുടെ കാലത്തെ ജലപ്രളയം. രണ്ടാമത്തേത്, 18, 19 അദ്ധ്യായങ്ങളിൽ വിവരിക്കുന്ന ലോത്തിന്റെ കാലത്തിലെ സോദോം ഗോമോറോ നാശം. രണ്ടു സംഭവങ്ങളുടേയും കാരണമായി കാണുന്നത് മനുഷ്യന്റെ ദൈവത്തിനെതിരെയുള്ള പാപങ്ങളാണ്. പക്ഷേ ദൈവം നീതിയും സത്യവുമുള്ളതിനെ ഭൂമിയിൽ ജീവന്റെ തുടർതുടിപ്പിന്വേണ്ടി മാറ്റിനിർത്തി. 40 രാവും 40 പകലും ദൈവകൽപനപ്രകാരം നോഹയും കുടുംബവും തെരഞ്ഞ

ടുക്കപ്പെട്ട ജീവജാലങ്ങളും പെട്ടകത്തിൽ കഴിഞ്ഞു. പൂർണമായി അടയ്ക്കപ്പെട്ട പെട്ടകത്തിനുള്ളിൽ അവരോടൊപ്പം ഉണ്ടായിരുന്നത് ദൈവകൃപ മാത്രമായിരുന്നു. നോഹയും കുടുംബവും പ്രാർത്ഥിച്ചും സ്നേഹിച്ചും മറ്റ് ജീവികളെ പരിപാലിച്ചും പെട്ടകത്തിനുള്ളിൽ കഴിഞ്ഞു. ലോത്തിനെയും കുടുംബത്തേയും ദൈവം കടാക്ഷിച്ചത് അബ്രഹാമിനെ ഓർത്ത് മാത്രമാണ്. എന്നാൽ ആ തിരുകടാക്ഷത്തിൽ നിന്നും ലോത്തിന്റെ ഭാര്യ വഴുതിപ്പോയ സംഭവവും നമുക്ക് അറിയാവുന്നതാണ് (ഉൽപത്തി 19:26). ദൈവസന്നിധിയിൽ വിശ്വസ്തതയോടെ ജീവിക്കുകയും അവന്റെ കൽപനകൾ ആചരിക്കുകയും ചെയ്യുന്നവരിൽ നിന്ന് പുതുജീവൻ പൊട്ടി മുളക്കുമെന്നത് വിശുദ്ധ വേദപുസ്തക സത്യമാണ്. നിയോഗമില്ലാത്തവൻ സ്വയമേവ വഴുതിപ്പോകുകയും ചെയ്യും.

ഇപ്പോഴത്തെ അവസ്ഥയിൽ വൈറസിന്റെ വ്യാപനത്തെ തടയുകയും ഇരകളായവർക്ക് സാന്ത്വനവും സഹായവും നൽകുകയും ചെയ്യുക എന്നതിനാണ് പ്രാധാന്യം. വൈറസിനെതിരെയുള്ള വാക്സിനുകളോ മരുന്നുകളോ ഇതുവരേയും കണ്ടുപിടിച്ചിട്ടില്ലാത്ത സ്ഥിതിക്ക് സർക്കാരുകൾ നൽകുന്ന നിബന്ധനകൾ പാലിച്ച് സാമൂഹിക അകലം പാലിക്കുകയും ശുചിത്വം പാലിച്ചുകൊണ്ട് വൃത്തിയോടെ ഭവനങ്ങളിൽത്തന്നെ ആയിരിക്കുകയുമാണ് നല്ലത്. പുറപ്പാട് പുസ്തകം 12-ാം അദ്ധ്യായത്തിൽ സംഹാരദൂതൻ ഇസ്രായേൽ മക്കളുടെ ഭവനത്തിൽ പ്രവേശിക്കാതിരിക്കുവാൻ കുഞ്ഞാടിനെ അറുത്ത് അതിന്റെ രക്തം അവരുടെ വീടിന്റെ കവാടത്തിലെ കട്ടിളപ്പടികളിൽ തളിച്ചശേഷം വീടുകൾക്കുള്ളിൽ അവർ ഇരിക്കണമെന്ന് യഹോവ കൽപിക്കുന്നതായി നാം വായിക്കുന്നുണ്ട്. സാംക്രമിക രോഗങ്ങളുടെ കാലത്ത് അത് ഭേദമാകുന്നതുവരെ വേറിട്ട് താമസിക്കുന്നതിനെക്കുറിച്ച് ലേവ്യ പുസ്തകത്തിലും വിവരിക്കുന്നുണ്ട് (ലേവ്യ 14:8,9). കൊറോണയെ ഒരു മഹാമാരി ആയിട്ടാണ് WHO പ്രഖ്യാപിച്ചിരിക്കുന്നത്. സങ്കീർത്തനങ്ങളിൽ ഇരുട്ടിൽ സഞ്ചരിക്കുന്ന നാശകരമായ മഹാമാരിയെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നു (സങ്കീർത്തനങ്ങൾ 91:3,6). മഹാമാരി വരുമ്പോൾ ജനം തങ്ങളുടെ ദുർമാർഗങ്ങളെ വിട്ടുതിരിഞ്ഞ് യഹോവയോട് പ്രാർത്ഥിച്ചാൽ ദേശത്തിന് സൗഖ്യം ഉണ്ടാകും (2 ദിനവൃത്താന്തം 7:14). സ്വർണനാവുകാരനായ മാർ ഈവാനിയോസിന്റെ അഭിപ്രായത്തിൽ ശരീരത്തിലുണ്ടാകുന്ന വേദനകൾ, രോഗങ്ങൾ, ക്ലേശങ്ങൾ എന്നിവ നമ്മുടെ പാപമോചനത്തിനുള്ള മരുന്നുകളായി കണക്കാക്കപ്പെടേണ്ടതാണ്. അവ നമ്മെ വിശുദ്ധീകരിക്കുന്ന അഗ്നിച്ചൂളകളാണ്. ആകയാൽ "എന്റെ ജനമേ വന്ന് അറകളിൽ കടന്ന് വാതിലുകളെ അടയ്ക്കുക. ക്രോധം കടന്നുപോകുവോളം അൽപനേരത്തേക്ക് ഒളിച്ചിരിക്കുക" (യെശയ്യാവ് 26:20). നമ്മുടെ കർത്താവ് അരുളിച്ചെയ്യുന്നു, "നീയോ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്ന് വാതിലടച്ച് രഹസ്യത്തിലുള്ള നിന്റെ പിതാവിനോട് പ്രാർത്ഥിക്കുക. രഹസ്യത്തിൽ കാണുന്ന പിതാവ് നിനക്ക് പ്രതിഫലം തരും. പ്രാർത്ഥിക്കുകയിൽ ജാതികളെപ്പോലെ ജൽപനം ചെയ്യരുത്. അതിഭാഷണത്താൽ ഉത്തരം കിട്ടും എന്നല്ലോ അവർക്ക് തോന്നുന്നത്. അവരോട് തുല്യരാകരുത്" (മത്തായി 6:6).

കൊറോണ വൈറസിന്റെ വ്യാപനം പഠിപ്പിക്കുന്ന ചില നല്ല പാഠങ്ങളുണ്ട്. വിശുദ്ധ വേദപുസ്തകത്തിൽ പുതിയ നിയമത്തിലെ ആദ്യപാഠം ഗാർഹികസഭകളിലെ പ്രാർത്ഥനാ കൂട്ടായ്മകളെക്കുറിച്ചായിരുന്നു. ക്രൈസ്തവ സഭയുടെ വളർച്ചയിൽ ദേവാലയങ്ങൾ ഉള്ളപ്പോൾത്തന്നെ കുടുംബാരാധനകളുടെ പ്രാധാന്യം നഷ്ടപ്പെടുത്താതെ നമ്മുടെ പൂർവ്വീകർ ജീവിച്ചിരുന്നു. ആധുനികത ഈ വിശുദ്ധ ക്രിയയെ നഷ്ടപ്പെടുത്തിയപ്പോൾ കൊറോണയുടെ വരവുമൂലം കുടുംബാരാധന പുനഃരാരംഭിക്കുവാനും മാതാപിതാക്കളും മക്കളും ഒരുമിച്ച് ഭക്ഷിക്കുവാനും ആശയവിനിമയം നടത്തുവാനും ഇടയാക്കി. എപ്പോഴും തിരക്കിലായിരുന്ന ആളുകൾ വിശ്രമിക്കുവാനും ധ്യാനിക്കുവാനും സമയം കണ്ടെത്തി. പഴയ കാലങ്ങളിൽ വീടുകളുടെ പടിവാതിൽക്കൽ ശുചീകരണത്തിനുവേണ്ടി വച്ചിരുന്ന കിണ്ടിയുടേയും വെള്ളത്തിന്റേയും സംസ്കാരം തിരിച്ചുകൊണ്ടുവരുവാൻ സാധിച്ചു. ആർഭാടം ഇല്ലാതെ ലളിതമായി വിവാഹം, ശവസംസ്കാരം, പെരുന്നാളുകൾ, ആചാരങ്ങൾ തുടങ്ങി പലതും നടത്താമെന്ന് പഠിച്ചു. പരസ്പരം കൈകൊടുക്കുന്ന പാശ്ചാത്യ രീതിയല്ല, പരസ്പരം കൈകൂപ്പി വണങ്ങുന്ന ഭാരതീയരീതിയാണ് ഉത്തമമെന്ന് പാശ്ചാത്യർപോലും മനസിലാക്കി. പ്രകൃതിയെ ചൂഷണം ചെയ്യുന്നത് ഒരു കാരണവശാലും ഭൂഷണമല്ലായെന്ന തത്വം അനുഭവത്തിലൂടെ മനസിലാക്കി-ഇങ്ങനെ അനവധി പാഠങ്ങൾ... ഒരു പനി മാറ്റാൻ കഴിയാത്ത ലോകത്തിന്റെ ശാസ്ത്രത്തിലോ സാങ്കേതിക വിദ്യയിലോ സാമ്പത്തിക ഭദ്രതയിലോ അമിതമായി ആശ്രയിക്കരുതെന്നും ദൈവം നമുക്ക് ദാനമായി തന്നിരിക്കുന്ന ഈ ഭൂമിയും പ്രകൃതിയും നന്ദിയോടെ ഉപയോഗിക്കണമെന്നും സമ്പത്തോ ധനമോ കണ്ടിട്ട് അഹങ്കരിക്കുകയോ ദുർവ്യയത്തിന് മുതിരുകയോ ചെയ്യരുതെന്നും ഏതു മനുഷ്യനും ഉറച്ചു നിന്നാലും ഒരു ശ്വാസം മാത്രമാകുന്നുവെന്നും ഈ കൊറോണ വൈറസ് നമ്മെ പഠിപ്പിക്കുന്നില്ലേ? പാഠങ്ങളെ ഉൾക്കൊണ്ടില്ലെങ്കിൽ ഇനിയും പരീക്ഷണങ്ങൾ ഉണ്ടായാലോ?

പരിശുദ്ധ പാമ്പാടിത്തിരുമേനിയുടെ പെരുന്നാളിനെക്കുറിച്ച് സൂചിപ്പിച്ചുകൊണ്ടായിരുന്നു ഈ ലേഖനം തുടങ്ങിയത്. ജീവിച്ചിരിക്കുമ്പോൾത്തന്നെ പല അത്ഭുതങ്ങളും പാമ്പാടിത്തിരുമേനിയുടെ പ്രാർത്ഥന മൂലം ഉണ്ടായിട്ടുണ്ട്. അദ്ദേഹവും പരിശുദ്ധ പരുമലത്തിരുമേനിയും ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി തുടങ്ങി പല പിതാക്കന്മാരും പ്രകൃതി നിയമങ്ങളോട് ചേർന്ന് ജീവിക്കുകയും ദൈവസൃഷ്ടിയുടെ താളത്തെ ദൈവീകമായി കാത്തുസൂക്ഷിക്കുകയും ചെയ്തവരാണ്. നമ്മുടെ ലോകം കൊറോണ വൈറസിന്റെ സംഹാരതാണ്ഡവത്തിൽ വിറച്ചു നിൽക്കുമ്പോൾ 1935-ൽ കുന്നംകുളം ദേശത്തുണ്ടായ ഒരു പ്ലേഗ് ബാധയെ സ്മരിക്കുന്നത് ഉചിതമായിരിക്കും. കുന്നംകുളം ദേശത്തുണ്ടായ പ്ലേഗ് ബാധയെക്കുറിച്ച് അറിഞ്ഞുകൊണ്ട് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അറിവോടുകൂടി അവിടെയെത്തിയ പരിശുദ്ധ പാമ്പാടിത്തിരുമേനിയുടെ തൃപ്പാദങ്ങളുടെ സ്പർശനം കുന്നംകുളത്തെ മണ്ണിന് ലഭിച്ചതോടുകൂടി പ്ലേഗ് അതിന്റെ സംഹാരതാണ്ഡവം നിർത്തി എന്നതാണ് ചരിത്രം. പരിശുദ്ധന്റെ പ്രാർത്ഥനയാലും സ്പർശനത്താലും പ്ലേഗ് രോഗം അവിടെ നിന്ന് അപ്രത്യക്ഷമായി. ദൈവവിശ്വാസത്തിന്റെ ഉൾക്കരുത്തിൽ ഒരു ദേശത്തെ സൗഖ്യമാക്കുകയും നിർമലീകരിക്കുകയും ചെയ്ത അത്ഭുതമായിരുന്നു അത്. വിശുദ്ധന്റെ പെരുന്നാളിൽ കുന്നംകുളം ദേശക്കാരുടെ പ്രത്യേക സാന്നിദ്ധ്യം ഇന്നും പ്രസിദ്ധമാണ്. കൊറോണ വൈറസിന്റെ ഭീതിയിൽ വിറച്ചുനിൽക്കുന്ന ലോകത്തോട് വിശുദ്ധൻ വിളിച്ചു പറയുന്നു, "ദൈവവിശ്വാസത്തിൽ ഉറയ്ക്കുക മാനസാന്തരപ്പെടുക, യഹോവ കരുണയുള്ളവൻ". വിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ ദൈവകരുണ നമമുടെ ദേശത്തിനുമേൽ വ്യാപിക്കട്ടെ!

# വൈറസേ വണക്കം:
## അതിജീവനത്തിന്റെ പുതിയ പാഠങ്ങൾ തേടി

ഫാ. ഡോ. കെ. എം. ജോർജ്




കൊറോണ (Corona) എന്ന ലത്തീൻ പദത്തിനർത്ഥം 'കിരീടം' (crown) എന്നാണ്. നിരവധി അംഗങ്ങളുള്ള ഒരു വൈറസ് കുടുംബത്തിന്റെ പൊതു പേരാണ് കൊറോണ. അതിസൂക്ഷ്മമായ ഇലക്ട്രോൺ മൈക്രോസ്കോപ്പിൽ മാത്രം കാണുന്ന ഈ വൈറസിന് വൃത്താകാരവും രാജകിരീടത്തിലെ പൊടിപ്പുകൾ പോലെ തോന്നിക്കുന്ന 'മുള്ളു'കളും ഉള്ളതുകൊണ്ടാണ് കൊറോണ എന്ന പേര് കിട്ടിയത്. മനുഷ്യരാശിയെ ഒന്നടങ്കം ദുഃഖ കിരീടം ധരിപ്പിച്ചിരിക്കുന്നു അദൃശ്യമായ ഈ വൈറസ്. സാധാരണ ജലദോഷം മുതൽ ന്യൂമോണിയ തുടങ്ങിയ ശ്വാസകോശ രോഗങ്ങൾ വരെ മനുഷ്യരിൽ സൃഷ്ടിക്കുന്ന വൈറസുകൾ ഈ കുടുംബത്തിലുണ്ട്. 2019 ഡിസംബർ 31-ന് ചൈനയിലെ വൂഹാനിൽ മനുഷ്യരെ ബാധിക്കുന്നതായി കണ്ടെത്തിയ കൊറോണ വൈറസിന് വേൾഡ് ഹെൽത്ത് ഓർഗനൈസേഷൻ കൊടുത്ത ചുരുക്കപ്പേരാണ് COVID-19 (**Co**rona **VI**rus **D**isease-**19**). കോവിഡ് -19 ഇതുവരെ മനുഷ്യരെ ബാധിച്ചതായി ചരിത്രം ഇല്ലാത്തതുകൊണ്ട് ഇതിനുള്ള പ്രതിരോധ സന്നാഹമോ വാക്സിനോ ഇതുവരെ ആരും അന്വേഷിച്ചിട്ടില്ല. രണ്ടു വർഷമെങ്കിലും എടുക്കും വാക്സിൻ വികസിപ്പിക്കാൻ എന്ന് ചില കേന്ദ്രങ്ങൾ പറയുന്നു.

ഇപ്പോഴത്തെ അവസ്ഥ മാറി, വീണ്ടും ലോകം ആരോഗ്യത്തിലേക്ക് തിരിച്ചുവരും എന്ന് നമുക്ക് പ്രത്യാശിക്കാം. യുദ്ധങ്ങൾ, പ്രകൃതിക്ഷോഭങ്ങൾ, പകർച്ചവ്യാധികൾ എന്നിവയെല്ലാം മനുഷ്യരാശിയെ ഭയപ്പെടുത്തിയ പല അവസരങ്ങളും ഉണ്ടായിട്ടുണ്ട്. എങ്കിലും ഇപ്പോഴത്തെ വൈറസ് വ്യാപനം അവയിൽ നിന്നെല്ലാം വ്യത്യസ്തമാണല്ലോ. സർക്കാരുകളും ആരോഗ്യ പ്രവർത്തകരും സന്നദ്ധ സംഘടനകളുമെല്ലാം അതീവ ജാഗ്രതയോടെ പ്രവർത്തിക്കുന്നുണ്ട് എന്നത് രോഗത്തിന്റെ ഭീഷണിയെ നമ്മുടെ ലോകം അതീവ ഗൗരവമായെടുക്കുന്നു എന്നതിന്റെ അടയാളമാണ്.

ഈ സമയം വൈറസ് വ്യാപനം തടയുകയും ഇരകളായവർക്ക് സാന്ത്വനവും സഹായവും നൽകുകയെന്നതുമാണ് പ്രധാനം. എങ്കിലും വൈറസിനു ശേഷമുള്ള മനുഷ്യഭാവിയെ സംബന്ധിച്ച് ചില കാര്യങ്ങൾ നാം ഓർക്കുകയും ചർച്ച ചെയ്യേണ്ടതും ആവശ്യമാണ്.

ഗെയാ (Gaia) സിദ്ധാന്തം എന്ന പേരിൽ ജെയിംസ് ലവ്ലോക്കും ലിൻ മാർഗലിസും (Lovelock and Margulis) ചേർന്ന് 1970-കളിൽ ഉന്നയിച്ച ചിന്തകൾക്ക് വീണ്ടും പ്രസക്തിയുണ്ടാവുകയാണ്. മാർഗലിസ് എന്ന വനിത ഒരു മൈക്രോ ബയോളജിസ്റ്റാണ്. ബാക്ടീരിയ, വൈറസ് തുടങ്ങിയവയുടെ അതിസൂക്ഷ്മ ജൈവ മണ്ഡലത്തെക്കുറിച്ച് പ്രശസ്തമായ പഠനങ്ങൾ നടത്തിയിട്ടുണ്ട്. അവർ ജൈവലോകത്തെ രണ്ടായി തിരിക്കുന്നു: ബാക്ടീരിയകളും ബാക്കിയുള്ളവയും! ബാക്കിയുള്ളവയിലാണ് മനുഷ്യവർഗ്ഗം! സൂക്ഷ്മലോകത്തിന്റെ പ്രാധാന്യം കാണിക്കാനാണ് ഇത് പറയുന്നത്. നാം ഇതുവരെ പരിചയിച്ചിട്ടുള്ള വിഭജനം 'മനുഷ്യരും മറ്റുള്ളവയും' എന്നതാണല്ലോ.

ബാക്ടീരിയകൾ നമ്മുടെ ആദിപൂർവ്വീകരാണ്. അവരിൽ ചിലർ പരിണമിച്ചാണ് അവസാനം മനുഷ്യനുണ്ടായതെന്ന് ഡാർവ്വിനും മറ്റും പഠിപ്പിച്ചത് നമുക്ക് വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കുകയോ ചെയ്യാം. പക്ഷേ ഒരു കാര്യം ഓർക്കണം. ആ പൂർവ്വീകർ അതേ രൂപത്തിൽ ഇപ്പോഴും നമ്മോടു കൂടിയുണ്ട്. 'രേഖീയമായ പരിണാമം' (linear evolution) ആണ് നാം ധരിച്ചുവെച്ചിരിക്കുന്നത്. ജയ്ഗുൾഡിനെ (Jay Gould) പോലെയുള്ള ജീവശാസ്ത്രജ്ഞർ ഈ ചിന്തയെ തിരുത്തുന്നുണ്ട്. അതിനുദാഹരണമാണ്, ഏകകോശജീവിക ളായ ബാക്ടീരിയകളും അവയേക്കാൾ അതിസൂക്ഷ്മതരങ്ങളും പരാദങ്ങളുമായ വൈറസുകൾ ഇപ്പോഴും നമ്മോട് സഹവസിച്ച് നമ്മുടെ ഉള്ളിലും നമ്മുടെ കൂടെയും ജൈവമണ്ഡലം മുഴുവനും നിറഞ്ഞിരിക്കുന്നത്. ബാക്ടീരിയകൾ ഒരുക്കുന്ന ഭക്ഷണമാണ് നാം കഴിക്കുന്നത്. നമ്മുടെ വായിലും വയറ്റിലും മൂക്കിലും ചെവിയിലും കണ്ണിലുമെല്ലാം അവ നിരന്തരം പ്രവർത്തന നിരതമാണ്. നാം കഴിക്കുന്ന ആഹാരത്തിലെ സൂക്ഷ്മമായ പോഷകമൊഴിച്ച് ബാക്കിയുള്ള പിണ്ഡം മുഴുവനും വിസർജ്യമായിത്തീരണമെങ്കിലും അവ വേണം. വിസർജിക്കാതിരുന്നാൽ പിന്നെ ഭക്ഷണമില്ല, ജീവനുമില്ലല്ലോ. മാർഗലീസ് പറയും, വൈറസുകൾ ഒരുക്കുന്ന ശയ്യയിലാണ് നാം വിശ്രമിക്കുന്നതും ഉറങ്ങുന്നതും. അപ്പോൾ ഈ പൂർവ്വീകർ ഭൂതകാലത്തിലല്ല, വർത്തമാനകാലത്തിൽത്തന്നെയാണ്. നാം മരിച്ചാലും അവ നമ്മെ അതിജീവിക്കുകയും ചെയ്യുന്നു. മൃതശരീരം അഴുകി ദ്രവിക്കാനും ഈ വർത്തമാനകാല പൂർവ്വികർ വേണമെന്ന് മറക്കരുത്.

2. അതുകൊണ്ട് ബാക്ടീരിയകളെയും വൈറസുകളെയും നാം കുറെയൊക്കെ ബഹുമാനിച്ചേ മതിയാവൂ! മണ്ണിൽ വിളയുന്ന എല്ലാ ഫലങ്ങൾക്കും കിഴങ്ങുകൾക്കും ഇലകൾക്കും നാം കീടനാശിനികൾ തളിക്കുമ്പോൾ, അവ മാത്രമല്ല നശിക്കുന്നത്, നമ്മുടെ ജീവിതത്തിന് ഒഴിച്ചുകൂടാനാവാത്ത പൂർവ്വികരും ഇല്ലാതാകുന്നു. അതുകൊണ്ടാണല്ലോ നാം വാങ്ങിക്കുന്ന ആപ്പിളും തക്കാളിയുമൊന്നും ആഴ്ചകൾ കഴിഞ്ഞാലും ചീയാതിരിക്കുന്നത്. ചീയലും ദ്രവത്വവും നീക്കം ചെയ്യാൻ കഴിയുന്നത് നമ്മുടെ മഹാ നേട്ടമായി നാം കരുതുന്നു. ജൈവരൂപങ്ങൾ ചത്തു ദ്രവിച്ചു മണ്ണോട് ചേരണം (Biodegradability) എന്ന മൗലിക ജൈവകൽപ്പനയാണ് നാം അതിലൂടെ ലംഘിക്കുന്നത്. നമുക്ക് മുമ്പ് ഭൂമിയിൽ ജീവിച്ചു മരിച്ചുപോയ നമ്മുടെ കോടാനുകോടി പിതൃക്കളുടെയെല്ലാം മൃതശരീരങ്ങൾ അഴുകാതെ ഇവിടെ കിടന്നിരുന്നെങ്കിൽ നമുക്ക് ഈ ഭൂമിയിൽ കാൽ കുത്താൻ ഇടം കിട്ടുമായിരുന്നില്ല എന്നോർക്കണം. 'കാലനില്ലാത്ത കാലം' എഴുതിയ സരസൻ നമ്പ്യാരെയും നമുക്ക് ഓർക്കാം. ഒരിക്കലും മരിക്കാതെ മനുഷ്യജീവനെ വലിച്ചു നീട്ടുന്ന Life-augmentation, Human Enhancement തുടങ്ങിയ ബയോടെക്നോ - അമൃതുകൾ കടഞ്ഞെടുക്കുന്ന ഈ കാലയളവിൽ മഹാശ്ചര്യമായ മനുഷ്യബുദ്ധിയുടെ ദീപസ്തംഭങ്ങൾ കണ്ടു ചിരിക്കാനും, നമുക്കും കിട്ടണം ജീവൻ എന്നു പറയാനും ചിലർ വേണമല്ലോ.

3. അതുകൊണ്ട് എല്ലാവരും കൈകൾ സോപ്പിട്ടു നന്നായി കഴുകണം. അത്രയുമൊക്കെ നമുക്ക് ആവശ്യമാണ് ചില രോഗങ്ങൾ വരാതിരിക്കാൻ. എന്നാൽ അതികഠിനമായ രാസവസ്തുക്കൾ കൊണ്ട് ജൈവമണ്ഡലം മുഴുവൻ അണുവിമുക്തമാക്കാൻ ശ്രമിക്കുന്നത് അബദ്ധമാണ്. കാരണം, നമ്മുടെ ജീവന്റെ രഹസ്യ വേരുകൾ ആ അദൃശ്യ സൂക്ഷ്മ മണ്ഡലത്തിലാണ്. ഇപ്പോഴത്തെ ക്വാറന്റീനും ഏകാന്തവാസവും കഴിയുമ്പോൾ നമ്മുടെ കുട്ടികൾ ഇടയ്ക്കൊക്കെ മണ്ണുവാരി കളിക്കട്ടെ. ജാതി, വർഗ്ഗ, സാമ്പത്തിക ഭേദം ഇല്ലാതെ അവർ പരസ്പരം കൈകോർത്തും തോളിൽ കയ്യിട്ടും നടക്കട്ടെ. അല്പം പഴുത്തു പോയതാണെങ്കിലും മരുന്ന് അടിക്കാത്ത പഴങ്ങൾ അവർ കഴിക്കട്ടെ. അതൊക്കെ സഹജമായ ജൈവ തത്വങ്ങളാണ്. കഴുകാത്ത കൈകൾ കൊണ്ടും, ചെരുപ്പിടാത്ത കാലുകൾ കൊണ്ടും അമ്മയായ ഭൂമിയുടെ മാറിൽ അവർ വിഹരിക്കട്ടെ. തെളിനീരുറവകളിൽ നിന്ന് പ്ലാസ്റ്റിക്ക് കപ്പും സ്ട്രോയും ഇല്ലാതെ അവർ ഭൂമാതാവിന്റെ അമ്മിഞ്ഞ വലിച്ചു കുടിക്കട്ടെ. ഒരു കവി എഴുതിയത് ഇങ്ങനെ:

"ചെരിപ്പൂരിയിട്ടൊന്നു
പച്ചമണ്ണിനെ തൊട്ടാൽ
പ്രപഞ്ച ഹൃദയത്തിൻ
സ്പന്ദതാളങ്ങൾ കേൾക്കാം." (ലിജി)

നമുക്കറിഞ്ഞു കൂടാത്ത, ഈ മഹാപ്രപഞ്ചത്തിൽ സുഖശയനം കൊള്ളുന്ന സൂക്ഷ്മജീവികളെ ആവശ്യമില്ലാതെ നാം വിളിച്ചുണർത്തരുത്. തന്റെ പൊത്തിൽ ശാന്തമായി സ്വയം ചുറ്റിച്ചുറ്റി കിടക്കുന്ന സർപ്പത്തിന്റെ ചിത്രം എത്ര മനോഹരമാണെന്ന് ചിന്തിക്കൂ. എന്തിനാണ് നാം വെറുതെ കോലിട്ടു കുത്തുകയും അതിനെ പുകച്ചു പുറത്തു ചാടിക്കയും ചെയ്യുന്നത്. അതിനെ ഏതെങ്കിലുംതരത്തിൽ നാം ഉപദ്രവിച്ചെങ്കിൽ മാത്രം സ്വയരക്ഷയ്ക്കു വേണ്ടി അത് തിരിച്ചു കൊത്തിയെന്നിരിക്കും. എല്ലാ വൈറസുകളും ഇതുപോലെയാണ്. അത് ജൈവ മണ്ഡലത്തിലെ അനിഷേധ്യ തത്വമാണ്. ആ കല്പനയും ലംഘിക്കാതെ നാം നോക്കണം.

4. മനുഷ്യരായ നാമാണോ മറ്റു ജീവികളെ ഉപദ്രവിക്കുന്ന വൈറസ് എന്നു ചിലർ ചോദിക്കുന്നു.

മറ്റെല്ലാ ജീവികളും പറയും, അവരുടെ ഏക ശത്രു

മനുഷ്യനാണെന്ന്. മനുഷ്യവർഗം ഈ ഭൂമിയിൽ നിന്ന് പൂർണമായും അപ്രത്യക്ഷമായാൽ ഈ ഭൂമിയിലെ ജൈവ വ്യവസ്ഥയ്ക്ക് ഒരു ദോഷവും സംഭവിക്കുകയില്ല. മറിച്ച്, അവയെല്ലാം ഉല്ലസിക്കും, കാരണം അവരുടെ ഏക ശത്രു ഇനിയില്ലല്ലോ എന്നോർത്ത്. അൽപ്പം ഭ്രാന്തമായ ഒരു സങ്കല്പം അഥവാ ഒരു ചിന്താ പരീക്ഷണം (Thought experiment) പറയാം: കേരളത്തിൽ നിന്ന് എല്ലാ മനുഷ്യരെയും അടുത്ത 25 വർഷത്തേക്ക് പറഞ്ഞുവിടുക. 25 വർഷം ഒരു മനുഷ്യജീവി പോലും ഇവിടെ കാലു കുത്തരുത്. പോകുന്നതിനു മുമ്പ്, കെട്ടിയിട്ടിരിക്കുന്ന, കൂട്ടിലടച്ചിരിക്കുന്ന സകല പക്ഷിമൃഗാദികളെയും സ്വതന്ത്രരാക്കുക. കാൽ നൂറ്റാണ്ടിനു ശേഷം നാം തിരിച്ചുവന്നാൽ കിളികളായ കിളികളെല്ലാം പാടുന്നത് കേൾക്കാം. നദികളായ നദികളെല്ലാം കടുത്ത വേനലിലും കളകള ശബ്ദമുതിർക്കും. മീനായ മീനെല്ലാം നീന്തി തുടിക്കും. ഇടുക്കിയിലും വയനാട്ടിലും മലകളായ മലകളിലെല്ലാം മഞ്ഞും മരങ്ങളും മൃഗങ്ങളും പക്ഷികളും ചേർന്ന് പാടും. ഇനി കേരളത്തിനു പകരം ഭൂമി മുഴുവൻ അങ്ങിനെ കരുതൂ.

ഇത് വെറും റൊമാന്റിക് സ്വപ്നമെന്ന് പറഞ്ഞ് കളിയാക്കാം. ശരിയാണ് സ്വപ്നമാണ്. പക്ഷേ സ്വപ്നമില്ലെങ്കിൽ യാഥാർത്ഥ്യമില്ല. മറുവശത്ത്, ഈ ഭൂമിയെ ഊഷരമാക്കിയതും, സകലത്തെയും വിഷലിപ്തമാക്കിയതും, ജൈവ സംഗീതത്തിന്റെ താളലയങ്ങളിൽ ലയിച്ചിരുന്ന സൂക്ഷ്മജീവികളെ പ്രകോപിപ്പിച്ചതും നമ്മൾ മനുഷ്യരാണെന്ന് ഓർക്കാം. മനുഷ്യരില്ലാതെ വന്നാൽ, ഒരു ജീവിക്കും ഒരു കുറവും വരികയില്ല. എന്നാൽ കൊച്ചുകൊച്ചു തേനീച്ചകൾ ഇല്ലാതായാൽ മനുഷ്യജീവിതം തീർന്നു. ഉറുമ്പുകളും ചിതലുകളും തുടങ്ങി ക്ഷുദ്രകീടങ്ങളെന്ന് നാം വിശേഷിപ്പിക്കുകയും വധശിക്ഷയ്ക്ക് വിധിക്കയും ചെയ്യുന്ന പ്രാണികളൊക്കെ ഇല്ലാതായാൽ ഇവിടെ മനുഷ്യജീവിതത്തിന് കലാശക്കൊട്ടായി എന്ന് മറക്കരുത്. 1950-കളിൽ Silent Spring എഴുതിയ റേച്ചൽ കാഴ്സൻ എന്ന വനിത ഇങ്ങനെ ചില കാര്യങ്ങൾ പറഞ്ഞിട്ട് വർഷം എഴുപതായി.

5. സ്ഥൂലമായതും സൂക്ഷ്മമായതും തമ്മിലുള്ള വ്യത്യാസം ജ്ഞാനികളായ ആചാര്യന്മാർ നമ്മെ പഠിപ്പിച്ചിട്ടുണ്ട്. സ്ഥൂലമായതു മാത്രമേ നമ്മുടെ ബാഹ്യേന്ദ്രിയങ്ങൾക്ക് വിഷയമാകൂ. അത് മാത്രമേ നമ്മെ ദുഃഖിപ്പിക്കുകയോ ആനന്ദിപ്പിക്കുകയോ ചെയ്യുന്നുള്ളു. എന്നാൽ അത് ഭൗതിക യാഥാർത്ഥ്യത്തിന്റെ തീരെത്തീരെ ചെറിയ ഒരു അംശമേയുള്ളു. സൂക്ഷ്മമായതാണ് നിർണായകം. പക്ഷേ നാമത് കാണുന്നില്ല, കേൾക്കുന്നില്ല, തിരിച്ചറിയുന്നില്ല. ഭൗതിക പ്രപഞ്ചത്തിൽ നാലോ അഞ്ചോ ശതമാനമേ നാം യാഥാർത്ഥ്യമായി അറിയുകയും പരിഗണിക്കുകയും ചെയ്യുന്നുള്ളു. അതിൽത്തന്നെ സിംഹഭാഗവും കോടാനുകോടി പ്രകാശവർഷങ്ങൾക്കപ്പുറമാണ്. നമുക്കൊന്നും അറിഞ്ഞു കൂടാ അതിനെക്കുറിച്ച്. ഈ നാലഞ്ച് ശതമാനം കഴിഞ്ഞാൽ പത്തിരുപത്തഞ്ചു ശതമാനം തമോദ്രവ്യം (dark matter) ആണെന്നും, ബാക്കി എഴുപതിലേറെ ശതമാനം തമോർജ്ജം (dark energy) ആണെന്നും അഭിജ്ഞന്മാർ പറയുന്നു. അവർക്കും അറിഞ്ഞുകൂടാ അതെന്താണെന്ന്. ഏതെങ്കിലുമൊന്ന് ഉണ്ടെന്ന് പറയുന്നതും അത് എന്താണെന്ന് പറയുന്നതും തമ്മിലുള്ള അന്തരം വലുതാണ്. അപ്പോൾപ്പിന്നെ ഒന്നുമില്ലാത്തതിൽ ഒന്നുമില്ലാത്ത അൽപ്പജീവനായ ഒരു വൈറസിനെ ഭയപ്പെടണമോ? വേണം, ഭയപ്പെടണം. മനുഷ്യവർഗ്ഗത്തെ അപ്പാടെ നിർമൂലമാക്കാൻ അതു മതി. പക്ഷേ അദൃശ്യമായ ആ വൈറസും ഭൗതിക യാഥാർത്ഥ്യത്തിന്റെ ഭാഗമാണ്. സ്ഥൂലവും സൂക്ഷ്മവും എന്ന് പറയുമ്പോഴും നാം ഈ ഭൗതികത്തിനുള്ളിലാണ് എന്ന് മറക്കരുതല്ലോ. അതുകൊണ്ട് സൂക്ഷ്മത്തിന്റെ പുതിയ അർത്ഥങ്ങൾ നാം തേടണം. നമുക്കുള്ള മൂന്ന് മുഖ്യ മാനസിക അവസ്ഥകളായ സ്വപ്ന സുഷുപ്തി ജാഗ്രതകൾ കൊണ്ട് മെനഞ്ഞ കിളിക്കൂട്ടിനു പുറത്തുള്ളതെല്ലാം "തുരീയം" (നാലാമത്തേത്) എന്ന് പറഞ്ഞ് നിർത്തുകയാണ് ആചാര്യന്മാർ. ആ തുരീയവും ഈ അജ്ഞേയമായ ഭൗതിക സമസ്യകളായ തമോർജ്ജത്തിലോ മറ്റോ ആണെങ്കിൽ തുരീയാതീതത്തിലേക്ക് നമ്മുടെ സൂക്ഷ്മ സങ്കൽപ്പത്തെ നാം ഉയർത്തേണ്ടി വരും. സ്ഥൂലവും സൂക്ഷ്മവും തമ്മിൽ തിരിച്ചറിയാനാവാത്ത രാഷ്ട്രമീമാംസകരും ഭരണകർത്താക്കളും മതങ്ങളും മതപുരോഹിതന്മാരും നമുക്കുണ്ടായാൽ അവിടെ തീർന്നു നമ്മുടെ ജീവൻ.

**6. പ്രതികാരദേവതയെ നാം പ്രകോപിപ്പിക്കരുത്**

ഐവാൻ ഇല്ലിച്ച് എന്ന പണ്ഡിതനും ക്രാന്തദർശിയുമായ വിമത കത്തോലിക്കാ പുരോഹിതൻ 1970-കളിൽ Medical Nemesis എന്ന പുസ്തകം എഴുതി. നെമെസിസ് ഗ്രീക്കുകാരുടെ പ്രതികാരദേവതയാണ്. മനുഷ്യർക്ക് രോഗ ചികിത്സ നൽകാൻ എന്ന ലക്ഷ്യം പറഞ്ഞുകൊണ്ട് ആധുനിക മെഡിക്കൽ സയൻസും അതിന്റെ പരിസേവകരായ ബഹുസഹസ്രം സ്ഥാപനങ്ങളും പരീക്ഷണശാലകളും ഫാർമസ്യൂട്ടിക്കൽ കമ്പനികളും വെള്ളക്കോട്ടിട്ട വൈദ്യപുരോഹിതന്മാരും ചേർന്നു നടത്തുന്ന ആഗോള പ്രസ്ഥാനത്തിനെതിരെ വൈദ്യ ദേവത നടത്തുന്ന പ്രതികാര ക്രിയയെക്കുറിച്ചാണ് അദ്ദേഹം പറഞ്ഞത്. ഇല്ലിച്ചിന്റെ വാക്കുകൾ കടമെടുത്ത് നമുക്കും പറയാം, ഇനി ലോകത്തിൽ വൈറൽ നെമെസിസ് (Viral Nemesis) അരങ്ങേറുമെന്ന്. പ്രകൃതി പ്രതികാര ദേവതയായി മാറിക്കൊണ്ടിരിക്കുന്നു.

ഇനി വൈറസുകളുടെ വിളയാടൽ കാലമാണ്. കോവിഡ് 19 കെട്ടടങ്ങും, കുറെ നാശം വിതച്ച്. പക്ഷേ അടുത്തത്, കൂടുതൽ മാരകമായത് അണിയറയിൽ കിരീടമണിഞ്ഞ് കാത്തുനിൽപ്പുണ്ട്. ഈ നാടകം രംഗത്തല്ല, കാണികൾക്കിടയിലാണ് അരങ്ങേറുക. തിരശ്ശീല വീഴുന്നത് കാണാൻ കഴിയും മുമ്പ് കാണികളിൽ ഒരു നല്ല പങ്ക് അപ്രത്യക്ഷമാവും. ഈ നാടകത്തിന്റെ അണിയറ നമുക്ക് ദൃശ്യമോ നമ്മുടെ നിയന്ത്രണത്തിനു വിധേയമോ അല്ല.

7. നരജന്മം എല്ലാ ജന്മങ്ങളിലും വച്ച് ശ്രേഷ്ഠമായ ജന്മമാണെന്ന് എല്ലാ മതങ്ങളും പഠിപ്പിക്കുന്നു. ഇത് നാം സംശയിക്കേണ്ട കാര്യമില്ല. സ്വബോധവും സുബോധവും അല്ലെങ്കിൽ ഒറ്റ വാക്കിൽ സുസ്വബോധമാണ് മനുഷ്യ ശ്രേഷ്ഠതയുടെ ഒരു മുഖ്യ അടിസ്ഥാനം. ഈ ബോധം അതീന്ദ്രീയവും ആന്തരികവുമായ തേജസ്സാണ്. സ്വസുബോധത്തിലൂടെ ഈ തേജസ്സാകുന്ന പ്രകാശം പ്രസരിപ്പിച്ച് സകല ജീവജാലങ്ങൾക്കും മനുഷ്യൻ വഴികാട്ടിയും സഹഭാവിയും സംരക്ഷകനും സഹയാത്രികനുമാകണം എന്നായിരിക്കാം സ്രഷ്ടാവിന്റെ ഉദ്ദേശ്യം. അല്ലെങ്കിൽ ഇങ്ങനെയൊരു സവിശേഷ ബോധം എന്തിനാണ് മനുഷ്യന് മാത്രം വിധാതാവ് നൽകിയത്?

ആണവായുധങ്ങളും അംബരചുംബികളും ആകാശയാനങ്ങളും ഗോളാന്തര പേടകങ്ങളും നാമുണ്ടാക്കി. പക്ഷേ അമ്മയായ ഭൂമിയുടെ മുലപ്പാൽ നുണയാതെ, അവളുടെ ഹൃദയരക്തം ഊറ്റിക്കുടിച്ച് മഹാ മല്ലന്മാരായി പരസ്പരം പോരാടി നശിക്കാനാണോ ഈ ബോധം സ്രഷ്ടാവ് നൽകിയത്? വിഭവശേഷി വാർന്നുപോയ നമ്മുടെ അമ്മ മരിക്കാറായി. മഹാഭാരതയുദ്ധം അവസാനിക്കാറായി. ഗാന്ധാരി വിലാപം തുടങ്ങിക്കഴിഞ്ഞു. അനന്തരം എന്ത്? എന്ന് ആലോചിക്കണം നാം ഗൗരവമായി. രാഷ്ട്രങ്ങളെല്ലാം

അഹങ്കാരപൂർവ്വം സംഭരിച്ചു വച്ച മഹാ ആയുധവർഗ്ഗം കൊണ്ട് ഇനിയെന്ത് പ്രയോജനം? കാണപ്പെടുന്ന സഹോദരങ്ങളെ കൊല്ലാനാണ് നാം ആയുധങ്ങൾ ഒരുക്കിയത്. ഇനി കാണപ്പെടാത്ത ലോകത്തിൽ നിന്ന് വൈറസുകൾ വന്ന് നമ്മെ നിർമ്മൂലമാക്കാം. നാമൊന്നു തുമ്മിയാൽ അവ കത്തിപ്പടരും.

8. വൈറസ് സൃഷ്ടിച്ച ഒരു പുതിയ തൊട്ടു തീണ്ടൽ (Viral Untouchability) ഇപ്പോൾ പ്രാബല്യത്തിലായല്ലോ. മനുഷ്യൻ മനുഷ്യനെ തൊടാൻ പാടില്ല. അമ്മയ്ക്ക് കുഞ്ഞിനെ ഉമ്മ വയ്ക്കാനാവില്ല. മുത്തശ്ശിക്ക് പേരക്കുട്ടികളെ വാരിപ്പുണരാനാവില്ല. വൈദ്യന് രോഗിയെ തൊട്ടു പരിശോധിക്കാനാവില്ല. വൈദികന് ഭക്തരെ മൂർദ്ധാവിൽ അനുഗ്രഹിക്കാനാവില്ല. പ്രണയജോടികൾക്ക് ശ്വാസം പകരാനാവില്ല. മരിച്ചുപോയ പ്രിയപ്പെട്ടവർക്ക് അന്ത്യചുംബനം പാടില്ല. ആഗോള തീണ്ടൽ. സർവ്വത്ര അശുദ്ധം.

കീഴ്ജാതിയെ തൊട്ടാൽ തങ്ങൾ അശുദ്ധരാകും എന്ന് ഒരിക്കൽ മേൽജാതികൾ പഠിപ്പിച്ചു. തൊട്ടു തീണ്ടൽ (contamination by touch) നിഷിദ്ധം. വൈറസ് വന്നപ്പോഴും തൊട്ടാൽ തീണ്ടൽ. വൈറസ് പകരും. പക്ഷേ ഇവിടെ ജാതിയില്ല, വംശമില്ല, തൊലിയുടെ നിറമില്ല. ആര് ആരെ ആരെ തൊട്ടാലും അശുദ്ധം, രോഗം, മരണം. അതുകൊണ്ട് കൃത്യമായ അകലം (social distance) പാലിക്കണം. മൂന്നു കൈപ്പാട് അകലെ എന്ന് പ്രഗൽഭനായ ഒരു ഡോക്ടർ പറയുന്നത് കേട്ടു. ഓർത്താൽ വിചിത്രം. മേലാളരിൽ നിന്ന് ഓരോ കീഴ്ജാതിയും പാലിക്കേണ്ട കൃത്യമായ അകലം എത്രയെന്ന് നമ്മുടെ രാജ്യത്ത് വ്യക്തമായ നിയമമുണ്ടായിരുന്നു. ആ നിയമം ലംഘിക്കുന്നവർക്ക് ഭ്രഷ്ടോ മരണമോ ഉറപ്പായിരുന്നു. അത് വീണ്ടും വന്നിരിക്കുന്നു - ക്വാറന്റിൻ എന്ന ഭ്രഷ്ട് എത്ര ദിവസങ്ങളാണ്? ഒഴിഞ്ഞു പോകാനാവില്ല ആർക്കും. തീർച്ചയായും നാമനുസരിക്കണം. സുഖപ്പെടാനല്ലേ? രോഗം പകരാതിരിക്കാനല്ലേ? സമൂഹനന്മയാണ് ലക്ഷ്യം. എങ്കിലും എവിടെയാണ് പ്രശ്നം? മനുഷ്യജാതി ഒരൊറ്റ ശരീരമാണെന്ന് മതങ്ങൾ പഠിപ്പിക്കുന്നു. ഒരു പടി കൂടി കടന്ന് പ്രപഞ്ചം മുഴുവനും ഒരു ഗാത്രമാണെന്ന് പഠിപ്പിക്കുന്നു. ഇടതു കൈയ്ക്ക് മാത്രമായി കൊറോണ ബാധിക്കുമോ? പാദങ്ങളിൽ മാത്രം കോവിഡ് പിടിക്കുമോ? കണ്ണിൽ തൊട്ടാലും, മൂക്കു പിഴിഞ്ഞാലും, വായിൽ മുട്ടിയാലും കൊറോണ. കാൽപ്പാദമായ ഹീനജാതി മുതൽ ശിരസ്സായ വരേണ്യവർഗം വരെ കോവിഡ്.

9. ഇവിടെയൊരു താരതമ്യം സംഗതമാണെന്ന് തോന്നുന്നു. പൗരോഹിത്യവും ജന്മിത്വവും രാജ്യഭരണവും കയ്യാളിയിരുന്ന സവർണ്ണർ ഒരിക്കൽ കീഴാളരോടു കൽപ്പിച്ചു, അകലം പാലിക്കണമെന്ന്. ന്യൂനപക്ഷമായ ആദ്യത്തെ കൂട്ടർ ശ്രേഷ്ഠ മനുഷ്യരാണെന്നും അശുദ്ധരും അസ്പർശ്യരും ഈ രാജ്യത്ത് ബഹുഭൂരിപക്ഷവുമായ മറ്റവർ ഏതോ തരം ഹീന മൃഗങ്ങളാണെന്നും ധരിച്ചതുകൊണ്ടാണല്ലോ ഇവിടെ തീണ്ടലും തൊടീലുമുണ്ടായത്. ഭാഗ്യവശാൽ സ്വതന്ത്ര ഭാരതത്തിന്റെ ശിൽപ്പികൾ ജനായത്ത ഭരണവും ഭരണഘടനയും നിയമ വ്യവസ്ഥകളും ഉപയോഗിച്ച് ആ വേർപാട് നിയമപരമായെങ്കിലും തുടച്ചു കളഞ്ഞു. അടിച്ചമർത്തപ്പെട്ട, ഈ ഭൂരിപക്ഷത്തിന്റെ തിരിച്ചടികൾ തുടങ്ങിയിട്ടേ ഉള്ളൂ.

പുതിയ കാലഘട്ടത്തിൽ മനുഷ്യൻ സകലത്തെയും മനുഷ്യ കേന്ദ്രീകൃതമായി (anthropocentric) വ്യാഖ്യാനിക്കുകയും മനുഷ്യർ ഒഴിച്ചുള്ള സകല ജീവജാലങ്ങളും മനുഷ്യന്റെ ആവശ്യത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടതാണെന്ന് ധരിക്കുകയും അവയെ ചൂഷണം ചെയ്യാനും കൊല്ലാനും നിർമ്മൂലനം ചെയ്യാനും മനുഷ്യന് അധികാരമുണ്ടെന്ന് വിശ്വസിക്കുകയും ചെയ്തു. ഭൂമിയിലെ സകല ജൈവസമ്പത്തും വിഭവശേഷികളും മനുഷ്യൻ കവർന്നെടുത്തു. അതിഭീകര മായ അസന്തുലിതാവസ്ഥ ഇവിടെ സൃഷ്ടിച്ചു. അതുകൊണ്ടാവാം മനുഷ്യേതരമായ എല്ലാ ജീവജാലങ്ങളിൽ ഓരോന്നിനും അതിന്റേതായ അർത്ഥവും അവകാശവും സ്വമൂല്യവും (inherent value) ഉണ്ടെന്നും, മനുഷ്യ മാനദണ്ഡങ്ങൾ ഉപയോഗിച്ച് അവയെ അളക്കരുതെന്നും Deep Ecology-യുടെ പ്രണേതാവായ Arne Naess പറഞ്ഞത്. പ്രപഞ്ചത്തിന്മേൽ അശ്വമേധ യാഗം നടത്തി ലോകത്തെ കീഴടക്കിയ മനുഷ്യൻ ആധുനിക അസ്പർശ്യതയുടെ (untouchability) നിയമം സൃഷ്ടിച്ചു. മനുഷ്യൻ മാത്രം ശ്രേഷ്ഠൻ. ബാക്കിയുള്ളതൊക്കെ അധമം. അതിനുള്ള തിരിച്ചടി സൂക്ഷ്മജീവികൾ ഏറ്റെടുത്തു. തിരിച്ചടികളിൽ ഇനിയും നൽകിക്കൊണ്ടേയിരിക്കും. മനുഷ്യന് മനുഷ്യനെ തൊടാനാവില്ലെന്ന പുതിയ ആരോഗ്യ നിയമം വൈറൽ പ്രതികാരത്തിന്റെ ഭാഗമായി കണക്കാക്കാം.

നാം താരതമ്യം ചെയ്ത രണ്ടു സംഗതികളും രണ്ടു വ്യത്യസ്ത ഭൗതിക തലങ്ങളിലാണ്. എങ്കിലും പ്രതീകാത്മകമായി അവയെ തമ്മിൽ തട്ടിച്ചു നോക്കാം. ഈ രണ്ടു പ്രതിഭാസങ്ങളുടെയും പുറകിലുള്ള രോഗമാണ് നാം ശ്രദ്ധിക്കേണ്ടത്. ഭിന്നതാബോധമാണ് നമ്മുടെ രോഗം. തൊട്ടുകൂടായ്മ അതിന്റെ ലക്ഷണം മാത്രം. നാമൊരു ശരീരമാണ്. മനുഷ്യർ തമ്മിൽ തമ്മിലും, മനുഷ്യരും ഇതര ജൈവരൂപങ്ങളും തമ്മിലും, പിന്നെ സകല ജൈവ രൂപങ്ങളും അജൈവരൂപങ്ങളും തമ്മിലും ഒരു ശരീരമാണ്. ഇവിടെയാണ് പ്രപഞ്ച ഗാത്രം (cosmic body) എന്ന ആശയം സാർത്ഥകമാകുന്നത്.

വൈറസ് ബാധ മൂലം ഈ പാഠം നാം പഠിക്കുമോ? നാമൊരു ശരീരമാണെന്ന് നമുക്ക് ഇനിയെങ്കിലും ചിന്തിക്കാനാവുമോ? നമ്മുടെ ആധ്യാത്മികതയിലും അധികാര സങ്കൽപ്പങ്ങളിലും മതബോധത്തിലും രാഷ്ട്രമീമാംസയിലും ഇത് പ്രതിഫലിപ്പിക്കാനാവുമോ?

10. ആഗോളവൽക്കരണം (globalization) ഒരു വർണ്ണോജ്വലമായ കുമിളയാണെന്ന് എപ്പോഴും ചിന്തിച്ചിരുന്ന വരുണ്ട്. അത് പറഞ്ഞാൽ മണ്ടന്മാരും യാഥാസ്ഥിതികരും പിന്തിരിപ്പന്മാരും ആയി മുദ്രകുത്തപ്പെടുമെന്ന് വിചാരിച്ച് പലരും മിണ്ടാതിരുന്നു. ഇപ്പോൾ എന്ത് സംഭവിച്ചു? തൽക്കാലത്തേക്കെങ്കിലും, അതായത് പാശ്ചാത്യ കമ്പോളക്കാരും അവരുടെ പിണിയാളുകളും ചേർന്ന് അടുത്ത കുമിള ഊതി വീർപ്പിക്കും വരെയെങ്കിലും നമ്മുടെ ആഗോള കുമിള പൊട്ടിയെന്നു കരുതാം. ഏഷ്യൻ കാളകളും കരടികളും മടകളിലേക്ക് മടങ്ങി. ഭീമൻ ആകാശനൗകകൾ ചിറകുകൾ മടക്കി. മഹാനഗരങ്ങൾ വിജനമായി. ശിരോവസ്ത്രമണിഞ്ഞ സ്ത്രീകളെ പരിഹാസപൂർവം നോക്കിയിരുന്നവർ നിർബന്ധമായും മുഖംമൂടികൾ അണിയുന്നു. വിജനമായ ഉല്ലാസ കേന്ദ്രങ്ങളും, നിശ്ചലമായ ജനപദങ്ങളും ഏതോ സർറിയലിസ്റ്റ് ചിത്രം പോലെ അവിശ്വസനീയമായി തോന്നുന്നു.

ഈ അവസ്ഥ മാറും. വീണ്ടും നാം തിരിച്ചു പോകും. പക്ഷേ നമ്മുടെ അരുമയായ കൊച്ചു ഗൃഹത്തിന്റെ അവസ്ഥ ഇനി വീണ്ടും നാടകീയമായി, മാരകമായി മാറാം എന്നും മറക്കരുതല്ലോ. അദൃശ്യവും അതിസൂക്ഷ്മവുമായ ഒരു വൈറസിന് ഏതാനും ദിവസങ്ങൾക്കുള്ളിൽ ഈ ലോകത്തിൽ നിന്ന് മനുഷ്യജീവനെ മുഴുവൻ തുടച്ചു മാറ്റാനാവും. നാം പഠിക്കേണ്ട പ്രധാന പാഠം നമ്മുടെ ഭൂമിയെന്ന ഗ്രഹം എത്ര ചെറുതും, എത്രയേറെ പരസ്പര ബന്ധിതവുമാണെന്നാണ്. നമ്മുടെ ജൈവമണ്ഡലം അതി

ലോലവും അതി ദുർബലവുമാണ്. എത്രയോ ദശകങ്ങളായി അറിവും വിവേകവുമുള്ള മനുഷ്യർ ഇക്കാര്യം നമ്മെ ഓർമ്മിപ്പിക്കുന്നു. ഇത് നാം ബൗദ്ധികമായി മനസ്സിലാക്കിയാൽ പോരാ, നമ്മുടെ ജീവിതശൈലിക്ക് മൗലികമായ മാറ്റങ്ങൾ വരുത്തണം. ആഗോള സാമ്പത്തിക, ശാസ്ത്രീയ മുന്നേറ്റങ്ങളെല്ലാം വീണ്ടും വീണ്ടും പുരോഗതിയിലേക്ക് നയിക്കും എന്ന് നാം അന്ധമായി വിശ്വസിച്ചു. നമ്മുടെ യുഗത്തിന്റെ മൂഢവിശ്വാസമായിരുന്നു അതെന്ന് കോവിഡ് -19 കാണിക്കുന്നു. ഇപ്പോൾ ലോകാരോഗ്യ സംഘടന Pandemic, അതായത് 'ലോകമാസകലം വ്യാപിക്കുന്ന ഒരു പുതിയ രോഗം' എന്ന് വിശേഷിപ്പിക്കുന്ന കോവിഡ്-19 ഇനി endemic ആവുകയാണ്. അതായത്, തൽക്കാലം ഇത് ശമിച്ചാലും, മനുഷ്യവർഗ്ഗത്തിനുള്ളിൽ തന്നെ വസിച്ച്, ഇടയ്ക്കിടെ പൊട്ടിപ്പുറപ്പെട്ട് നാശം വിതയ്ക്കാൻ ഇതിന് കഴിയും എന്ന് സാരം. അതിശീഘ്ര ജനിതകമാറ്റം (Mutation) സംഭവിക്കുന്ന സ്വഭാവം ഉള്ളതുകൊണ്ട് ഈ വൈറസ് അതിമാരകമായ രൂപംപ്രാപിച്ച് നമ്മെ ഹിംസിക്കാം. അതുകൊണ്ട്, മനുഷ്യർ എല്ലാ ഭിന്നതകളും മറന്ന്, ഏറ്റവും ലളിതവും, പൊതു നന്മയ്ക്ക് ഉതകുന്നതും, ജൈവലോകത്തെ ആദരിക്കുന്നതും, ഭൂമിയുടെ വിഭവശേഷിയെ ഇനിയെങ്കിലും നശിപ്പിക്കാ ത്തതുമായ ഒരു ജീവിതശൈലി ഉരുത്തിരിക്കണം. എല്ലാ മതങ്ങളിലും ദർശനങ്ങളിലും അതിനുള്ള മാർഗ്ഗരേഖകൾ ഉണ്ട്. ഗാന്ധിജിയെപ്പോലെയുള്ള പ്രവാചകന്മാർ രൂപരേഖകൾ വരച്ചു കാണിച്ചിട്ടുണ്ട്. രാഷ്ട്രീയ നേതാക്കളും സാമ്പത്തിക വിദഗ്ധരും സാംസ്കാരിക നായകരും മതനേതാക്കളും ഒരുമിച്ച് നമ്മുടെ ഭാവിയെപ്പറ്റി കൂടിയാലോചിക്കണം. അൽപ്പം താമസിച്ചു പോയെങ്കിലും കുറെയേറെ നല്ല മാറ്റങ്ങൾ വരുത്താൻ നമുക്ക് കഴിയുമായിരിക്കും. രണ്ടു ലോക യുദ്ധങ്ങൾക്കു ശേഷം യുദ്ധക്കൊതിക്കെതിരായി ഐക്യരാഷ്ട്ര സംഘടന ഉണ്ടായതുപോലെ, ഇനി എല്ലാ രാഷ്ട്രങ്ങളും മതങ്ങളും ചേർന്ന് ഒരു ഏക ജീവ സംരക്ഷണ സംഘടന ഉണ്ടാക്കണം. അതിന്റെ അടിസ്ഥാനത്തിൽ മനുഷ്യർക്കെല്ലാം ജീവിതശൈലിയും പെരുമാറ്റച്ചട്ടവും സൃഷ്ടിക്കണം. നമ്മുടെ കൊച്ചു ഗ്രഹമായ ഭൂമിയെയും അതിലെ എല്ലാ ജീവ ജാലങ്ങളെയും സംരക്ഷിക്കുന്ന നിയമമാകണമത്.

11. ജൈവ രൂപമായ കൊറോണ വൈറസിനു സമാന്തരമായി, നമ്മുടെ ഡിജിറ്റൽ ലോകത്തിൽ നാശം സൃഷ്ടിക്കുന്ന പുതിയ മാരക വൈറസുകളെ ആരെങ്കിലും സൃഷ്ടിച്ചെന്നിരിക്കും. അപ്പോൾ ഒറ്റയടിക്ക് നമ്മുടെ ഡിജിറ്റൽ പ്രപഞ്ചം തകരും. നാം വീണ്ടും നമ്മുടെ പഴയ കൈയെഴുത്തിലേക്ക് മടങ്ങേണ്ടി വന്നേക്കാം. കാരണം, ഡിജിറ്റൽ ലോകവും വളരെ ലോലവും പരസ്പരബന്ധിതവും ആക്രമണ വിധേയവുമാണ്. ചുരുക്കത്തിൽ മനുഷ്യവർഗം വീണ്ടും ഒന്നേയെന്ന് എണ്ണി എല്ലാം പുതുതായി ആരംഭിക്കേണ്ടി വന്നേക്കാം. ഒരിക്കലും തകരുകയില്ല എന്നു കരുതപ്പെടുന്ന ഒരു ലോക വ്യവസ്ഥയുടെ പാരഡൈം അപ്പാടെ മാറിയാൽ, അത് ഒരു തരത്തിൽ ലോകാവസാനമാണ്. ആ സാധ്യതയും പടിവാതിൽക്കലുണ്ട് എന്ന് നമുക്ക് മറക്കാതിരിക്കാം.

## വൈറസേ വിട : ഒരു പാഠച്ചുരുക്കവും ചില ഭാവിസ്വപ്നങ്ങളും.

കൊറോണ വൈറസ് കത്തികയറി പടരുമ്പോൾ നമ്മുടെ പ്രഥമ ശ്രദ്ധ അതിന്റെ വ്യാപനത്തെ തടയുകയും അതിനിരയായവർക്ക് സഹായം എത്തിക്കുകയുമാണ് എന്നതിൽ സംശയമില്ല. എങ്കിലും ഇതും മാറിപ്പോകും എന്ന ദൃഢമായ പ്രത്യാശയോടെ ഭാവിയിലേക്കു നോക്കി മനുഷ്യർക്കെല്ലാം പുതിയ ഒരു ജീവിത ക്രമത്തിനും ലോക വ്യവസ്ഥക്കും എങ്ങനെ രൂപം കൊടുക്കാം എന്നുകൂടി ചിന്തിക്കേണ്ടതാണ്. *വൈറസേ വണക്കം* എന്ന (മലയാളം പുസ്തകം 23, ലക്കം 45) ലേഖനത്തിന്റെ തുടർച്ചയായി ഇതു കണക്കാക്കണം. പൊതുവായ ചില കാര്യങ്ങൾ സകല മനുഷ്യരും പഠിച്ചു കഴിഞ്ഞു:

### പാഠച്ചുരുക്കം

- അദൃശ്യമായ ഒരു അതിസൂക്ഷ്മ ജീവിക്ക് മനുഷ്യരാശിയുടെ ജീവനെ ഒന്നടങ്കം എപ്പോൾ വേണമെങ്കിലും ജീവഭയത്തിന്റെ മുൾമുനയിൽ ആകസ്മികമായി നിർത്താം എന്നു നാം തിരിച്ചറിയുന്നു.
- നാം ഉണ്ടാക്കിവച്ച ഭീമമായ ആയുധശേഖരമോ സൈനിക സന്നാഹങ്ങളോ ഒന്നും ഇപ്പോൾ പ്രയോജനപ്പെടുന്നില്ല.
- എല്ലാ മനുഷ്യരും ഇപ്പോൾ ആശങ്കപ്പെടുന്ന പ്രധാന കാര്യം തങ്ങളുടെ ജീവൻ നിലനിർത്താൻ ആവശ്യമായ ഭക്ഷണവും ചികിത്സയും ലഭിക്കുമോ എന്നാണ്. ഇതു രണ്ടും ദീർഘകാല യളവിൽ ഏതാണ്ട് പൂർണമായ അനിശ്ചിതത്വത്തിലാണ് എന്നു നാം തിരിച്ചറിയുന്നു.
- രാഷ്ട്രീയ ഭരണകൂടങ്ങളും മതവ്യവസ്ഥകളും സാമൂഹികഘടകങ്ങളും സൃഷ്ടിച്ച അധികാരശ്രേണികളും പദവികളും അവയിൽ നിന്നുൽഭവിച്ച അസമത്വങ്ങളും ഒറ്റയടിക്ക് തകരുകയും ജീവൻ മാത്രം കിട്ടിയാൽമതി എന്ന ചിന്തയിൽ എത്തി എല്ലാവരും സമന്മാരായി തീരുന്നു എന്നു നാം തിരിച്ചറിയുന്നു.
- ലോകത്തിൽ എന്തു ദുരന്തം ഉണ്ടായാലും അയൽക്കാർക്കോ അയൽരാജ്യങ്ങൾക്കോ രക്ഷക്കെത്താം എന്ന അറിവ് ഇപ്പോൾ മിഥ്യയാണ്. ഒരാൾക്ക് മറ്റൊരാളെ തൊടാനോ ഒരു രാജ്യത്തിന് മറ്റൊരു രാജ്യത്തെ സഹായിക്കാനോ സാധിക്കാതെ ആഗോള തീണ്ടലും സമ്പൂർണ നിസഹായതയും നിലവിൽ വന്നു എന്നു നാം തിരിച്ചറിയുന്നു.
- ആഗോളതലത്തിൽ അതിവേഗസഞ്ചാര സൗകര്യം, സ്വാതന്ത്ര്യം എന്നിവ മനുഷ്യചരിത്രത്തിൽ ഉച്ചകോടിയിലെത്തിയത് നമ്മുടെ ഈ കാലഘട്ടത്തിലാണ്. അതേ സൗകര്യം ഉപയോഗിച്ചാണ് "കോവിദൻ വൈറസേന്ദ്രൻ" പരക്കെ പറന്ന് 'സകലത്തിന്മേലും ആവാസിതമായതും' സകല മനുഷ്യചലനത്തേയും നിശ്ചലമാക്കിയതും (നിന്നിടത്തുതന്നെ നിന്നുകൊള്ളുക എന്ന കല്പന ഓർക്കുക).
- മനുഷ്യർ അവരുടെ എല്ലാ യാത്രകളും പ്രവർത്തികളും നിർത്തി വച്ചപ്പോൾ ഭൗമാന്തരീക്ഷം അതീവ ശുദ്ധമാകുകയും മൃഗങ്ങളും പക്ഷികളും ചെടികളും ഉല്ലസിക്കുകയും ചെയ്യുന്നത് നാം നേരിൽ കണ്ട് തിരിച്ചറിയുന്നു.
- സർവ്വംസഹയെന്നു നാം വിളിക്കുന്ന ഭൂമിയുടെ സഹനശേഷിക്ക് അതിരുണ്ടെന്ന് വിവേകമുള്ളവർ പറഞ്ഞപ്പോൾ അവരെ സ്വപ്നാടരെന്ന് വിളിച്ചവർ ഇപ്പോൾ തിരിച്ചു ചിന്തിച്ചു തുടങ്ങിയെന്നും നാം അറിയുന്നു.
- അനന്തകോടി വൈറസുകളുടെ മഹാപ്രപഞ്ചത്തിനുള്ളിൽ കഴിയുന്ന മനുഷ്യരെ മുഴുവൻ ഇതിലും മാരകമായ ഒരു വൈറസ് വന്ന് ഒറ്റയടിക്ക് നിർമൂലമാക്കാം എന്നു നാം തിരിച്ചറിയുന്നു.
- മനുഷ്യാസ്തിത്വത്തിന്റെ അർഥത്തെയും അർത്ഥശൂന്യതയെയും

കുറിച്ച് പൗരാണികമായ ആദ്ധ്യാത്മ ദർശനങ്ങളും മനുഷ്യ കുലത്തിന്റെ പാരമ്പര്യജ്ഞാനവും നൽകുന്ന ഉൾകാഴ്ച കളിലേക്ക് പലരും തിരിയുന്നു . എന്നാൽ വ്യവസ്ഥാപിത മതങ്ങളും രാഷ്ട്രീയ ഭരണകർത്താക്കളും അവയെ വേണ്ടത്ര പരിഗണിക്കുന്നില്ല എന്നു നാം തിരിച്ചറിയുന്നു.

- വ്യക്തിസ്വാതന്ത്ര്യം, സ്വകാര്യസ്വത്ത്, അതിർത്തിഭിത്തികൾ എന്നിവയെല്ലാം അലംഘനീയമായ മനുഷ്യാവകാശങ്ങളാണ് എന്ന് നാം വിചാരിച്ചുകൊണ്ടിരിക്കെ നമ്മുടെ എല്ലാ വ്യക്തി സ്വാതന്ത്ര്യവും അടിയറവക്കാനും പൊതുനന്മക്കുവേണ്ടി ത്യാഗം ചെയ്യാനും നാം നിർബന്ധിതരായിത്തീരുന്നു എന്നു നാം തിരിച്ചറിയുന്നു.

**അതുകൊണ്ട് അനന്തരം**

ശാസ്ത്രീയ തെളിവുകളൊന്നും ആവശ്യമില്ലാത്ത നമ്മുടെ പ്രത്യക്ഷമായ അനുഭവജ്ഞാനത്തിന്റെ ചുരുക്കമാണ്. അതു കൊണ്ട് അവശേഷിക്കുന്ന മനുഷ്യരാശി ഇനി എന്തുമാർഗം അവലംബിക്കണം എന്നതിനെക്കുറിച്ച് നാം അതിഗൗരവ മായി കൂടിയാലോചിക്കണം. ചില എളിയ നിർദേശങ്ങൾ ചർച്ചക്കുവേണ്ടി സമർപ്പിക്കട്ടെ :

❖ മനുഷ്യന്റെ പ്രഥമമായ ആവശ്യം ഭക്ഷണമായതുകൊണ്ട് എല്ലാവരും ആഗോളതലത്തിൽ നിർബന്ധമായും കൃഷിയി ലേക്ക് തിരിയണം. ചെടിച്ചട്ടിയിൽ വളർത്തുന്ന ഒരു പയർചെടി മുതൽ വിശാലമായ സമൂഹകൃഷിവരെയുള്ള പ്രവർത്തനം മൂലം ഓരോ പ്രദേശവും ഭക്ഷണകാര്യങ്ങൾ സ്വയം പര്യാപ്തമാകണം. ഗാന്ധിജിയുടെ ഗ്രാമസ്വരാജ് തുട ങ്ങിയ ആശയങ്ങൾ നമുക്കോർക്കാം. ഒമ്പതാം ക്ലാസ് മുതൽ എല്ലാ വിദ്യാർത്ഥികൾക്കും പാഠ്യപദ്ധതിയുടെ ഭാഗമായി ആഴ്ചയിലൊരു ദിവസം വീതമെങ്കിലും നിർബദ്ധിത കൃഷി പരിശീലനം നൽകണം. ഒരു പ്രദേശത്തുള്ള എല്ലാ മത ങ്ങളും പൗരസംഘടനകളും പ്രാദേശിക ഭരണസമിതികളും ചേർന്ന് മാതൃകാ കൃഷിതോട്ടങ്ങൾ ഉണ്ടാക്കണം. ഇവിടെ വരുന്ന വിദ്യാർത്ഥികൾക്ക് പ്രകൃതിയെ ഹിംസിക്കാതെ സകല ജീവജാലങ്ങളും അടങ്ങുന്ന ജീവന്റെ ചങ്ങലയെ ക്കുറിച്ച് പഠിക്കാനും പുതിയ ജീവിതശൈലി പരിശീലി ക്കാനും അവസരം ഉണ്ടാകണം.

❖ ഹയർസെക്കണ്ടറി കഴിഞ്ഞാൽ ആരോഗ്യമുള്ള എല്ലാ വിദ്യാർത്ഥികളും ഒരു വർഷം നിർബന്ധിതമായി സാമൂഹിക സേവനം നടത്തണം. സമൂഹകൃഷി, വനവൽക്കരണം, നദീ ശുചീകരണം, ആശുപത്രികൾ, വൃദ്ധസദനങ്ങൾ എന്നിവി ടങ്ങളിൽ സന്നദ്ധസേവനം എന്നിങ്ങനെ നിരവധി മേഖല കളിലേക്ക് വിദ്യാർത്ഥികളെ നിയോഗിക്കണം. അവരുടെ പിന്നീടുള്ള പ്രൊഫഷണൽ കോഴ്സുകളിൽ ഈ സാമൂഹ്യ സേവനത്തിന്റെ സർട്ടിഫിക്കറ്റ് നിർബന്ധിതമാക്കുകയും അതിന് ക്രെഡിറ്റ് പോയിന്റ് കൊടുക്കുകയും ചെയ്യണം.

❖ ടൂറിസം വ്യവസായമാകാതെയും ആതിഥ്യം (Hospitality) ഒരു കച്ചവടമാകാതെയും മനുഷ്യവർഗത്തിന്റെ പരമ്പരാഗ തമായ ആതിഥ്യനന്മ (Virtue of hospitality) വീണ്ടെടുക്കണം. വെറുതെ അടിച്ചുപൊളിച്ചു വിനോദിക്കാൻ മാത്രം വരുന്ന വർക്ക് ഒരു രാജ്യവും വിസാ കൊടുക്കരുത്. ഒരാൾ മറ്റൊരു രാജ്യത്ത് അതിഥിയായി എത്തിയാൽ അയാളുടെ സമയ ത്തിന്റെ 10% എങ്കിലും അവിടുത്തെ സാംസ്കാരിക വിദ്യാ ഭ്യാസ പ്രവർത്തനങ്ങളിലോ, ശാരീരികമായി അധ്വാനിക്കാൻ കഴിവുള്ളവർക്ക് അങ്ങനെയോ അവസരം കൊടുക്കണം. തദ്ദേശീയ സംസ്കാരങ്ങളെ ആദരിച്ച് അവർ പ്രവർത്തിക്കു മെന്ന് ഉറപ്പുവരുത്തണം. വിജ്ഞാനം, സംസ്കാരം, സൗഹൃദം എന്നിവ ആയിരിക്കണം അന്താരാഷ്ട്രാ ആതി ഥ്യമൂല്യത്തിന്റെ അടിസ്ഥാനം. ചരിത്രത്തിൽ ഹ്യൂയാൻസാങ്ങിനെപ്പോലെയോ മാർകോപോളോയെ പോലെയുള്ളവർ ആഴമായ സാംസ്കാരിക വിനിമയം നടത്തിയവരാണ്. ആ രീതിയിലുള്ള ഗൗരവമായ ടൂറിസം ആയിരിക്കണം ലോകത്തിനു വേണ്ടത്.

❖ ഇനിമേൽ എല്ലാ വിമാന സർവ്വീസുകളും മറ്റു വാഹന ങ്ങളും പൂർണമായും സൗരോർജത്തിലേക്കു തിരിയണം. 20,000 വിമാനങ്ങൾ ഒരേ സമയം നമ്മുടെ അന്തരീക്ഷ ത്തിൽ പറക്കുമ്പോൾ ഭൂമിക്കുണ്ടാകുന്ന നാശം അതി ഭീമമാണ്. അതുകൊണ്ട് ഇനിമേൽ ചരക്കു നീക്ക ങ്ങൾക്കും വളരെ അടിയന്തരമായ യാത്രകൾക്കും മാത്ര മായി വിമാനയാത്ര ചുരുക്കണം. മിക്കവാറും എല്ലാ അന്താരാഷ്ട്ര സമ്മേളനങ്ങളും സർക്കാർതലത്തിലുള്ള ചർച്ചകളും എല്ലാം തന്നെ വീഡിയോ കോൺഫറസി ങ്ങിലൂടെ നമുക്ക് നടത്താവുന്നതാണ്. അതുപോലെ തന്നെ പതിനായിരക്കണക്കിന് ആളുകൾ പങ്കെടുക്കുന്ന മത സമ്മേളനങ്ങളും ശാസ്ത്ര കോൺഫറൻസുകളും നിർത്തലാക്കുകയും കാർബൺ ഫുട് പ്രിന്റ് (Carbon Footprint) ഭൂമിക്ക് സഹിക്കാവുന്ന തോതിലേക്ക് ചുരു ക്കുകയും വേണം.

❖ ന്യൂക്ലിയർ ഉൾപ്പെടെയുള്ള ആയുധനിർമ്മാണം, ആയു ധകച്ചവടം എന്നിവ പൂർണമായും നിർത്തലാക്കി അതി നുവേണ്ടി രാജ്യങ്ങൾ ചെലവാക്കുന്ന അതിഭീമമായ സമ്പത്ത് സൗരോർജ്ജ ഗവേഷണം, വനവൽക്കരണം, പരിസ്ഥിതി സൗഹൃദ കൃഷി, ദാരിദ്ര്യ ഉച്ചാടനം, പ്രാഥ മിക ആരോഗ്യ പരിരക്ഷണം തുടങ്ങിയ സമാധാന പൂർണമായ ആവശ്യങ്ങൾക്ക് വിനിയോഗിക്കണം.

❖ നമ്മുടെ ഭൂമിക്ക് വലിയ ഭാരമായിത്തീർന്നിരിക്കുന്ന സ്വകാര്യകാറുകൾ ക്രമേണ ഇല്ലാതാക്കുകയും കുറഞ്ഞ ചിലവിൽ സൗരോർജ്ജം കൊണ്ടു പ്രവർത്തിക്കുന്ന പൊതുവാഹനങ്ങളും ടാക്സികളും എല്ലാവർക്കും എവി ടെയും ലഭ്യമാക്കുകയും ചെയ്യണം.

❖ ഇപ്പോൾ ഭൂമിക്കു ചുറ്റും ഭ്രമണം നടത്തുന്ന ആയിരക്ക ണക്കിന് സാറ്റലൈറ്റുകൾ ഭൂമിയിലെ എല്ലാ ജീവനും താമസിയാതെ കനത്ത ഭീഷണിയാകും. അതുകൊണ്ട് മത്സരബുദ്ധികൂടാതെ എല്ലാ രാജ്യങ്ങളും ചേർന്ന് ബഹി രാകാശ ഗവേഷണം, വാർത്താവിനിമയം, വൈദ്യ ശാസ്ത്ര ഗവേഷണം തുടങ്ങി മനുഷ്യവംശത്തിന് പൊതുവായ നന്മ വരുത്തുന്ന എല്ലാ പ്രവർത്തനങ്ങളും ഏക അന്താരാഷ്ട്ര ഏജൻസിയുടെ കീഴിൽ കൊണ്ടുവ രണം. അതതുരാജ്യത്ത് ഗവേഷണങ്ങൾ നടത്താമെ ങ്കിലും മനുഷ്യവർഗത്തിനു വലിയ നഷ്ടവും യുദ്ധ ത്തിലേക്കു നയിക്കുന്ന മത്സരവും ഒഴിവാക്കേണ്ടത് ആവശ്യമാണ്.

❖ മനുഷ്യരുടെ ഉപഭോഗാസക്തി വീണ്ടും വീണ്ടും വർധി പ്പിച്ചെങ്കിലേ സമ്പദ്ഘടനയും തൊഴിൽ സാധ്യതകളും വികസിക്കുകയുള്ളൂ എന്ന ബലമായ ധാരണ ഈ വൈറസ് ആക്രമണത്തിലൂടെ നാം മാറ്റുകയും മനു ഷ്യർക്ക് എന്താണ് യഥാർത്ഥത്തിൽ ആവശ്യമുള്ളത് എന്നും ഏതു പരിധിവരെ നമ്മുടെ ഉപഭോഗം വർധി പ്പിക്കാം എന്നും നാം വ്യക്തമാക്കണം. എല്ലാവർക്കും ഭക്ഷണം, വസ്ത്രം, പാർപ്പിടം, വിദ്യാഭ്യാസം, വിനോദം ഇവയെല്ലാം ആവശ്യമായിരിക്കെ ലളിതമായ ജീവിത സന്തോഷങ്ങളിലേക്കു മടങ്ങാൻ എല്ലാ മനുഷ്യരേയും സഹായിക്കുന്ന നിയമങ്ങൾ ഉണ്ടാകണം. നിയമത്തി ന്റെയും ഉത്തരവാദിത്വത്തിന്റേയും നിർബന്ധമില്ലെങ്കിൽ മനുഷ്യസ്വാതന്ത്ര്യം എപ്പോഴും കൈവിട്ടുപോകും. അതിന്റെ തിക്തഫലമാണ് ഈ ദുരന്തത്തിൽ നാം

കാണുന്നത്. അതുകൊണ്ട് സർഗാത്മകമായ വ്യക്തിസ്വാതന്ത്ര്യം, അപരനോടുള്ള ഉത്തരവാദിത്വം, സമൂഹത്തിന്റെ പൊതുനന്മക്കുവേണ്ടിയുള്ള നിയമം - ഇവ മൂന്നും സന്തുലിതമായി നിലനിർത്തുന്ന ഒരു വ്യവസ്ഥിതി ആയിരിക്കണം പുതിയ ലോകക്രമവും ജീവിതശൈലിയും.

❖ മനുഷ്യർ സാമൂഹ്യജീവി ആയതുകൊണ്ട് ഒരുമിച്ചു കൂടാനും ആഘോഷങ്ങൾ നടത്താനും കളികളിലേർപ്പെടാനും കലാസാഹിത്യ സാംസ്കാരിക മേഖലകളിൽ ഒന്നിച്ചു ചേരാനുമുള്ള അവസരങ്ങൾ ധാരാളം സൃഷ്ടിക്കണം. എന്നാൽ ഇവിടെയും മേൽപറഞ്ഞ മൂന്നു തത്വങ്ങൾ നിയാമകമായിരിക്കണം. മതപരമോ, സാമൂഹികമോ, രാഷ്ട്രീയമോ ആയ എന്തു സംഭവമാണെങ്കിലും തുടർച്ചയായി ആളുകൾ തടിച്ച് കൂടുന്നത് അതതു പ്രദേശത്തിന്റെ സംവഹനശേഷിയും പാരിസ്ഥിതികമായ സഹിഷ്ണുതാശേഷിയും കണക്കിലെടുത്തുകൊണ്ട് ശക്തിയായി നിയന്ത്രിക്കപ്പെടണം.

❖ വളർന്നുവരുന്ന കുഞ്ഞുങ്ങളുടെ മാനസികവും ശാരീരികവും ആത്മീയവുമായ പോഷണം അതീവ ഗൗരവമായി എടുത്ത് അവരുടെ ശൈശവ-ബാല്യങ്ങളുടെ വിശുദ്ധിയും സാരള്യവും നിലനിർത്താൻ സഹായിക്കുന്ന പ്രകൃതിക്ക് ഇണങ്ങുന്ന സാങ്കേതിക വിദ്യകളും (ഇന്റർനെറ്റടക്കം) മാത്രമേ അവർക്ക് നൽകാവൂ. പൂമൊട്ട് വിടരുന്നതിന് വളരെ മുമ്പുതന്നെ അതിന്റെ ദളങ്ങളിൽ നഖം ഇറക്കി അതിനെ കൃത്രിമമായി വിടർത്താൻ ശ്രമിക്കുന്നതുപോലെയാണ് ബാല്യത്തിന്റെ തെളിമയിലേക്ക് യാതൊരു നിയന്ത്രണവുമില്ലാതെ വയലൻസും സെക്സും തുറന്നു വിടുന്നത്. പ്രകൃതിയോട് നാം കാണിക്കുന്ന ക്രൂരമായ ചൂഷണത്വരയും ആക്രമണ മനോഭാവവുമാണ് സ്ത്രീകളോടും കുഞ്ഞുങ്ങളോടും പുരുഷാധിപത്യമുള്ള സമൂഹം ഇപ്പോൾ അവലംബിക്കുന്നത്. അതുപൂർണമായും നിർത്തലാക്കണം.

❖ നീതിയിലും സമത്വത്തിലും പരിസ്ഥിതി സൗഹൃദത്തിലും അടിയുറച്ച ഒരു ലോകവ്യവസ്ഥയും ജീവിതക്രമവും തദ്ദേശീയമായ ശൈലികളിൽ ഉണ്ടാകണമെങ്കിൽ ഒരു പുതിയ ലോകഘടന ഉണ്ടാകണം. രണ്ടു ലോകയുദ്ധങ്ങൾ കഴിഞ്ഞപ്പോൾ ഇനിമേൽ യുദ്ധം ഉണ്ടാകരുത് എന്ന ഏക ലക്ഷ്യത്തോടെയാണ് ഐക്യരാഷ്ട്ര സംഘടന രൂപം കൊണ്ടത്. എന്നാൽ ഇപ്പോൾ മനുഷ്യർ ഉണ്ടാക്കുന്ന ആയുധങ്ങളോ അവർ നടത്തുന്ന യുദ്ധങ്ങളോ അല്ല ഭാവിയുടെ ഭീഷണി. മനുഷ്യന്റെ ആർത്തിയേറിയ പ്രവർത്തനങ്ങൾ മൂലം ഏതാണ്ട് 500 വർഷമായി അധീശത്വം പുലർത്തുന്ന ആഗോളവ്യവസ്ഥ (Global Paradigm) നമ്മുടെ ജൈവമണ്ഡലത്തെ അസന്തുലിതവും അസ്വസ്ഥവുമാക്കി. അതുകൊണ്ട് ഇനിയും നമ്മൾ ഭയപ്പെടേണ്ടത് അദൃശ്യവും സൂക്ഷ്മവുമായ വൈറൽ പ്രപഞ്ചത്തെയാണ്. എന്നാൽ ഭയം മാറ്റിവച്ച്, മറ്റു ജീവജാലങ്ങളോട് സൗഹൃദം പുലർത്തി, ഈ കൊച്ചുഭൂമിയിൽ മനുഷ്യർക്കും അല്പം ഇടം എങ്ങനെ സൃഷ്ടിക്കാമെന്ന് വളരെ പാരിസ്ഥിതികമായ വിനയത്തോടെ (ecological humility) നാം ഒരുമിച്ച് ചിന്തിക്കണം. അതിനു സഹായിക്കുന്നവിധം ഒരു ഏക ജീവസംരക്ഷണ സംഘടന (United One Life Organisation) ഐക്യരാഷ്ട്രസംഘടനയുടെ ചുവട് പിടിച്ച്, എല്ലാ രാജ്യങ്ങളും മതങ്ങളും സാംസ്കാരിക മേഖലകളും ഒരുമിച്ച് ചേർന്ന് സൃഷ്ടിക്കണം. ഇതൊരു സ്വപ്നമാണ്. പക്ഷേ സ്വപ്നം കാണാതെ യാഥാർത്ഥ്യം ഉരുത്തിരിയുകയില്ല.

*(സമകാലിക മലയാളം വാരികയിൽ പ്രസിദ്ധീകരിച്ചത്. )*

## ആദരാഞ്ജലികൾ



റാന്നി ഹോളി ട്രിനിറ്റി ആശ്രമാംഗം
ഫാ. കെ.പി. വർഗീസ് നിര്യാതനായി



**അറിയിപ്പ്:**

**കോവിഡ് 19 മഹാവ്യാധിയുടെ പശ്ചാത്തലത്തിൽ തപാൽ സംവിധാനം സുഗമമല്ലാത്തതിനാൽ മലങ്കരസഭ മാസിക ഏപ്രിൽ ലക്കം താൽക്കാലികമായി ഓൺലൈനിൽ മാത്രം പ്രസിദ്ധീകരിക്കുന്നു. സദയം സഹകരിക്കുക**

**- എഡിറ്റർ**

1980-ൽ പഴയ സെമിനാരിയിൽ വൈദിക വിദ്യാഭ്യാസത്തിനായി കടന്നു ചെല്ലുമ്പോഴാണ് വന്ദ്യ കെ.ജി. ജോർജ് റമ്പാച്ചനെ ആദ്യമായി കാണുന്നത്. വിവിധങ്ങളായ അനുഭവ സമ്പത്തുകൾ ചൊരിഞ്ഞ് തന്ന ആ പുണ്യജീവിതം ഇന്ന് അദൃശ്യ ലോകത്ത് മരുവുമ്പോഴും ആ ദിവ്യമുഖ ശോഭ അകത്തളത്തിൽ മായാതെ നില്ക്കുന്നു. അഭയമായി, അത്താണിയായി, ആരാധ്യനായി, ആശ്രയമായി, അനുഗ്രഹമായി, അനിർവചനീയമായി എപ്പോഴും ആത്മീയ നിഷ്ഠയുടെ മൂർത്തീഭാവമായി അന്തരാത്മാവിൽ കുടികൊള്ളുന്നു.

ആ പുണ്യാത്മാവിനെ മലങ്കരസഭയ്ക്ക് ദാനം ചെയ്ത പരമ കാരുണ്യവാനായ ദൈവത്തെ സ്തുതിക്കുന്നു.

സെമിനാരി പഠനകാലങ്ങളിൽ യവന ഭാഷയുടെ ആദ്യാക്ഷരങ്ങളെക്കാളും ഈ ഗുരു ഞങ്ങളുടെ ഉള്ളിലേക്ക് തന്നത് ആത്മീയതയുടെ ആദ്യാക്ഷരങ്ങളായിരുന്നു. പഠനമുറിയിലെ ബ്ലാക്ബോർഡിൽ യവനായ പദങ്ങളും അധരങ്ങളിൽ അന്താരാത്മാവിനെ തട്ടിയുണർത്തുന്ന ആത്മീയ ഉപദേശങ്ങളും ആയിരുന്നു നിറഞ്ഞുനിന്നിരുന്നത്.



# താതൻ– മോർ ഈവാനിയോസ്

ഫാ. ഫിലിപ് സി. ഏബ്രഹാം
മുന്തിരിത്തോപ്പിൽ,
ന്യൂയോർക്ക്

**ജീവിതം അങ്ങയെ എന്തു പഠിപ്പിച്ചു? ജീവിതം എന്നെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു.**

വൈകുന്നേരത്തെ ഇടവേളയിൽ കറുത്ത കാസ്സക്ക് മാറ്റി ധവളിമയാർന്ന കമ്മീസ് ധരിച്ച് പുഞ്ചിരി തൂകി ചെടികൾക്കും പൂക്കൾക്കും വാത്സല്യം പകർന്ന് തൊട്ട് തലോടിയുള്ള നടത്തം പൂന്തോട്ടത്തിൽ വേലക്കാരായി നിയോഗം ലഭിച്ചിട്ടുള്ള ഞങ്ങൾക്കും പ്രചോദനം നൽകുന്നതായിരുന്നു. ചിലപ്പോഴൊക്കെ ശകാരവും. ലഭിക്കുന്ന പണം മുഴുവനും പൂന്തോട്ടം വികസനത്തിനും പാവപ്പെട്ടവർക്കും ഉള്ളതായിരുന്നു. പൂന്തോട്ടത്തിൽ കൃത്യമായി പണി ചെയ്താൽ കരുതലോടെ പലഹാരങ്ങളും നൽകുമായിരുന്നു.

ശനിയാഴ്ച വൈകുന്നേരങ്ങളിലും വി. കുർബാനയുള്ള വിശേഷ ദിവസങ്ങളിലും തനിക്ക് വികാരിത്വ ചുമതലയുള്ള കാരാപ്പുഴ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് ചാപ്പലിലേക്ക് റമ്പാന്റെ പൂർണ്ണ വേഷധാരിയായി തലയിൽ പടിതൊപ്പിയും ധരിച്ച് ഓട്ടോറിക്ഷായിലുള്ള യാത്രയിൽ പലപ്പോഴും സഹായിയായി പോകുവാൻ ലഭിച്ച അവസരങ്ങളും അവിടെ ഇടവക ജനങ്ങളോട് കാട്ടിയിരുന്ന പിതൃതുല്യമായ വാത്സല്യവും ശാസനകളും അവർ തിരികെ നൽകിയിരുന്ന സ്നേഹവും ബഹുമാനാദരവുകളും ആരിലും മതിപ്പുളവാക്കുന്നവയായിരുന്നു.

ഞങ്ങളുടെ 2-ാം വർഷ സെമിനാരി പഠന കാലം 1982 ൽ പ. മലങ്കര സഭയ്ക്ക് 5 എപ്പിസ്ക്കോപ്പാമാരെ തിരഞ്ഞെടുക്കുന്നതിലേക്കായി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ മാനേജിംഗ് കമ്മറ്റിയോഗം ഞങ്ങളുടെ ഗുരുഭൂതനും സന്യാസത്തിന്റെ ഉത്തമ മാതൃകയായി അധികം ആരാലും അറിയപ്പെടാതിരുന്ന വന്ദ്യ റമ്പാച്ചനെയും തിരഞ്ഞെടുത്തു എന്ന വാർത്ത സെമിനാരി കുടുംബത്തിനാകെ സന്തോഷം നൽകുന്നതായിരുന്നു. എങ്കിലും കഥാപുരുഷൻ മനസ്സുകൊണ്ടും ശരീരം കൊണ്ടും ഈ വാർത്തയിൽ നിന്നും വളരെ അകലത്തായിരുന്നു.

പുതുപ്പള്ളിക്കും ഞാലിയാകുഴിക്കും ഇടയിൽ എവിടെയെങ്കിലും ഒരു ചെറിയ പുരയിടം കണ്ടെത്തി അവിടെ തനിക്ക് ഒരു ഉത്തമ സന്ന്യാസിയായി പ്രാർത്ഥിച്ചു ജീവിക്കുക എന്ന തന്റെ ശക്തമായ ആഗ്രഹം ഈ എളിവനോട് നേരിട്ട് പങ്കു വച്ചിട്ടുള്ളതാണ്. താൻ ആഗ്രഹിച്ചതിലപ്പുറമായി ദൈവം നൽകിയതാണല്ലോ മാർ ബസേലിയോസ് ദയറായും അവിടുത്തെ മുടക്കം വരാത്ത പ്രാർത്ഥനയും അനുഷ്ഠാനങ്ങളും. തന്റെ ഇഹലോക ജീവിതാവസാന ഘട്ടത്തിൽ ദയറായിലിരുന്നു പറഞ്ഞത് നേരിട്ട് കേട്ടവർ സാക്ഷിക്കുന്നതും ഇതു തന്നെയായിരുന്നുവല്ലോ.

ചോദ്യം: ജീവിതം അങ്ങയെ എന്തു പഠിപ്പിച്ചു?

ഉത്തരം: ജീവിതം എന്നെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു.

പുണ്യപിതാവേ! അങ്ങയുടെ ജീവിതം ജാതിമത ഭേദമെന്യേ അനേകരെയും മലങ്കര സഭയിൽ അങ്ങയെ ദർശിച്ച വലിയൊരു സമൂഹത്തെയും പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു. അതിൽ അത്യുന്നത സ്ഥാനികൾ മുതൽ അങ്ങയുടെ പരിപാലനയേറ്റ ജീവജാലങ്ങൾ വരെ ഉൾപ്പെടുന്നു എന്നുള്ളതോർത്ത് ദൈവത്തെ സ്തുതിക്കുന്നു.

മലങ്കര സഭയുടെ കോട്ടയം ഭദ്രാസനത്തിന്റെ അധിപന്മാരായി വാണരുളിയിരുന്ന പ്രാർത്ഥനവീരനും ദാനശീലനും അനുകമ്പയുടെ നിറകുടവുമായിരുന്ന പ. പാമ്പാടി തിരുമേനിയുടെയും ആഢ്യത്വം നിറഞ്ഞ അതികായക വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു പാറേട്ട് മാർ ഈവാനിയോസിന്റെയും പിൻഗാമിയായി മാർ ഈവാനിയോസ് എന്ന നാമധേയത്തിൽ കോട്ടയം ഭദ്രാസനാധിപനായി വാണരുളിയതും ഞാലിയാകുഴി ഹെർമ്മോൻ കുന്നിൻ മുകളിൽ സ്ഥിതി ചെയ്യുന്ന മാർ ബസേലിയോസ് ദയറാധിപനായിരുന്നതും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സിലൂടെ ദൈവം തന്റെ പദ്ധതി അത്ഭുതകരമാംവിധം നിറവേറ്റുകയായിരുന്നു എന്ന് അക്കാല ചരിത്രങ്ങൾ അടുത്തറിഞ്ഞവർ ശങ്കയെന്യേ സാക്ഷിക്കുന്ന ഒരു യാഥാർത്ഥ്യമാണ്.

എപ്പിസ്ക്കോപ്പൽ സ്ഥാനലബ്ദിയിൽ കാർക്കശ്യമായ വിമുഖത പ്രകടിപ്പിച്ച് അകലം വിട്ട് നിന്നിട്ടും പ. സഭയുടെ തീരുമാനത്തെ ദൈവഹിതമായി അനുസരിച്ച് തലവണങ്ങിയപ്പോൾ തന്റെ ആരാധ്യ പുരുഷന്മാരും വലിയ മദ്ധ്യസ്ഥരുമായ പ. പരുമല തിരുമേനിയും പ. പാമ്പാടി തിരുമേനിയും സ്വീകരിച്ചിരുന്ന 'ഗ്രീഗോറിയോസ് എന്ന നാമം ലഭിച്ചാൽ കൊള്ളാമെന്ന് ആഗ്രഹം പ്രകടിപ്പിച്ചിരുന്നു എങ്കിലും (God's Gift) ദൈവത്തിന്റെ ദാനം എന്നർത്ഥം വരുന്ന ഈവാനിയോസ് എന്ന നാമം പ. ബാവാ തിരുമേനി കല്പിച്ചു നൽകിയപ്പോൾ അതു സ്വീകരിക്കയാണുണ്ടായത്. കോട്ടയം ഭദ്രാസനവും മലങ്കര സഭാമക്കളും ഈ പുണ്യനാമത്തെ അതിന്റെ ശരിയായ അർത്ഥത്തിൽ തന്നെ ഇന്നും അനുഭവിക്കുകയും ചെയ്യുന്നു. തന്റെ ഭദ്രാസനത്തെയും തന്റെ ദയറായെയും തികഞ്ഞ ദൈവാശ്രയത്തിൽ പരിപോഷിപ്പിച്ചു നിലനിർത്തുവാൻ ദൈവം തനിക്ക് കൃപനൽകി.

വൈദീക സെമിനാരി വാർഡനായി കഴിയുന്ന കാലം ശാസനയും ശിക്ഷണവും എത്ര തീഷ്ണമായിരുന്നാലും വിശുദ്ധിയുടെ പര്യായമായ ആ നിഷ്കളങ്ക പുഞ്ചിരിയിൽ അത് മറക്കാത്തവരാരും തന്നെ ഉണ്ടാവുക ഇല്ല. ഭദ്രാസന മെത്രാപ്പോലീത്ത എന്ന നിലയിലും തന്നെ ഏല്പിച്ച ജനവും വൈദികരും ദൈവതിരുമുമ്പാകെ ലജ്ജിപ്പാനിടവരരുത് എന്നതായിരുന്നു തന്റെ മുൻഗണന. വസ്തുമയമായ ഈ ലോകത്ത് ആത്മീയരായി ജീവിക്കുവാൻ വാക്കിലും പ്രവൃത്തിയിലും രഹസ്യത്തിലും പരസ്യത്തിലും താൻ മാതൃകയായിരുന്നു. 2 തിമോത്തി. 3:1-5 കൂടെക്കൂടെ എടുത്തു പറയാറുള്ള വി.വേദവാക്യങ്ങളിൽ പെട്ടതായിരുന്നു. അന്ത്യകാലത്ത് ദുർഘട സമയങ്ങൾ എന്നറിക. മനുഷ്യർ സ്വസ്നേഹികളും ദ്രവ്യാഗ്രഹികളും വമ്പുപറയുന്നവരും അഹങ്കാരികളും ദൂഷകന്മാരും അമ്മയപ്പന്മാരെ അനുസരിക്കാത്തവരും നന്ദികെട്ടവരും അശുദ്ധരും വാത്സല്യമില്ലാത്തവരും ഇണങ്ങാത്തവരും ഏഷണിക്കാരും അജിതേന്ദ്രിയന്മാരും ഉഗ്രന്മാരും സൽഗുണദ്വേഷികളും ദ്രോഹികളും ധാർഷ്ട്യക്കാരും നിഗളികളുമായി ദൈവപ്രിയമില്ലാതെ ഭോഗപ്രിയന്മാരായി ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തി, ത്യജിക്കുന്നവരുമായിരിക്കും. ജീവിതത്തിൽ ഒരിക്കൽ പോലും താൻ ആർത്തു ചിരിക്കുന്നതോ-സങ്കടപ്പെട്ടു നിലവിളിക്കുന്നതോ-കാണുവാൻ കഴിഞ്ഞിട്ടില്ല. അത്രമാത്രം ദൈവഭക്തിയിൽ പക്വതയാർന്ന വ്യക്തിത്വമായിരുന്നു. അധിക സന്തോഷത്താൽ അഹങ്കരിക്കുവാനോ അധിക ദുഃഖത്താൽ നിരാശപ്പെടുവാനോ ദൈവം ഇടയാക്കിയില്ല എന്നു വേണം കരുതുവാൻ. വിശുദ്ധ ഹൃദയങ്ങളിൽ നിന്നുയരുന്ന പ്രാർത്ഥനയും ഇതു തന്നെയാകുന്നു വല്ലോ.

ഭദ്രാസന ഭരണത്തിൽ നിന്നു പോലും ഒഴിഞ്ഞ് പൂർണ്ണസമയം ദയറായിൽ പ്രാർത്ഥനയിലും വായനയിലും കഴിയുവാൻ ആഗ്രഹിച്ചിരുന്നെങ്കിലും അതും ദൈവഹിതത്തിന് സമർപ്പിച്ചു. അന്ത്യം വരെയും ചുമതലകൾ നിർവഹിച്ചു. പ. സഭാ മാതാവിനെ ശുശ്രൂഷിച്ചു. സമൂഹത്തിലെ പാവങ്ങൾക്ക് അത്താണിയായി ജീവിച്ചു.

ദയറായെക്കുറിച്ചുള്ള തന്റെ ആഗ്രഹങ്ങൾ അന്നത്തെപോലെ തന്നെ ഇന്നും തന്റെ മുടക്കം വരാത്ത പ്രാർത്ഥനയിൽ ദൈവം നിറവേറ്റികൊണ്ടിരിക്കുന്നു. പ്രാർത്ഥനാ മുഖരിതമായ അന്തരീക്ഷം അന്നും ഇന്നും ദൈവകരുണയാൽ നിലനിന്നുപോരുന്നു. പ. സഭയുടെ അത്യുന്നത ശ്രേണി മുതൽ ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള മലങ്കര സഭയുടെ മക്കളും നാനാജാതി മതസ്ഥരും ദയറായെ ആശ്വാസഭവനമായി കരുതന്നു. പൗരസ്ത്യ വേദശാസ്ത്ര പാരമ്പര്യത്തിലധിഷ്ഠിതമായ വലിയൊരു ഗ്രന്ഥശേഖരം ദയറായുടെ ലൈബ്രറിയിൽ ക്രമീകരിക്കുവാൻ ദൈവം കൃപ ചെയ്തു.

U.S.A. Chicago യിൽ നിന്ന് Very Rev. Dr. Kurian Thottupuram Corepis copa ഏറ്റം വിലപ്പെട്ടതായി താൻ സൂക്ഷിച്ചിരുന്ന ഗ്രന്ഥശേഖരം, താൻ വളരെ സ്നേഹബഹുമാനാദരവുകളോടെ കാണുന്ന അഭി. തിരുമേനിക്ക് നൽകിയപ്പോൾ അത് ഇവിടെ എത്തിക്കുവാൻ തിരുമേനി കാണിച്ചിരുന്ന അതീവ ശുഷ്കാന്തിയും നിർബന്ധവും ദിനം തോറുമുള്ള ഫോണുകളും ഓർക്കുമ്പോൾ അത് താൻ ശരീരത്തിൽ ഇരുന്നപ്പോൾ കൺമുമ്പിൽ എത്തിക്കാനായില്ലല്ലോ എന്നോർത്ത് സങ്കടം തോന്നാറുണ്ട്. എങ്കിലും അവിടുത്തെ ആത്മീയ ദൃഷ്ടികൾ ജഡീകനേത്രങ്ങളെക്കാളും തേജോമയങ്ങളാണെന്ന് കരുതുന്നതിനാൽ ആശ്വസിക്കുന്നു.

അവിടുത്തോടൊപ്പം കൂടെ നിന്ന് പങ്കെടുത്തിട്ടുള്ള ശ്രേഷ്ഠകൂദാശകൾ, കുടുംബമായി സ്വീകരിച്ചിട്ടുള്ള കൃപാവരങ്ങൾ, ചൊരിഞ്ഞുതന്നിട്ടുള്ള വാത്സല്യപൂർവ്വമായ കരുതലുകൾ, പ. സഭാശുശ്രൂഷയിൽ ഈ എളിയവന് അറിഞ്ഞു നൽകിയിട്ടുള്ള അവസരങ്ങൾ, എല്ലാം എല്ലാം അടിയങ്ങൾക്ക് അങ്ങയിലൂടെ ലഭിച്ച ദൈവീക ദാനമായി കരുതി പരമകാരുണ്യവാനായ ദൈവത്തെ അങ്ങയോടൊപ്പം ഞങ്ങളും സ്തുതിക്കുന്നു.

"ദൈവത്തിന്റെ ദാന"മായ ഞങ്ങളുടെ പുണ്യ പിതാവേ, ഞങ്ങൾക്കുവേണ്ടിയും ഞങ്ങളോട് കൂടെയും പ്രാർത്ഥിക്കണമെ. ആമ്മീൻ.



# യുഗപ്രഭാവനായ മാർ പീലക്സിനോസ്

■ ഫാ. ബിനു ജോയി ആറ്റുവാ

കേരള ക്രൈസ്തവരുടെ പ്രധാന കേന്ദ്രമായ ചെങ്ങന്നൂർ പുത്തൻകാവിൽ 1793-ൽ മാർത്തോമ്മാ ആറാമന്റെ നേതൃത്വത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ ദൈവാലയം സ്ഥാപിക്കപ്പെട്ടു. മലങ്കരസഭ പിതാക്കന്മാർ പുത്തൻകാവിലെത്തി സഭാഭരണത്തിനു നേതൃത്വം നൽകി വന്നിരുന്നു. ഈ നേതൃവൃന്ദത്തിനു പരുമല തിരുമേനിയുടെ ശിഷ്യനായിരുന്ന പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ തോമാ കത്തനാർ സഹായകനായി പ്രവർത്തിച്ചു. തോമാകത്തനാരുടെയും റാഹേലമ്മയുടെയും രണ്ടാമത്തെ പുത്രനായി 1897 ജൂൺ 10-ന് ഗീവർഗ്ഗീസ് ഭൂജാതനായി. 19-ാം വയസ്സിൽ ശെമ്മാശപട്ടം സ്വീകരിച്ചു. ദൈവശാസ്ത്രത്തിലും സെക്യുലർ വിദ്യാഭ്യാസത്തിലും ഉന്നതപഠനം പൂർത്തിയാക്കി കശ്ശീശ്ശാപട്ടം സ്വീകരിച്ചു, വിദ്യാഭ്യാസ രംഗത്തും സഭാ ശുശ്രൂഷയിലും സജീവ നേതൃത്വമായി. 33-ാം വയസ്സിൽ പരുമല പെരുന്നാൾ ദിനത്തിൽ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്താ ആയി, തുമ്പമൺ ഭദ്രാസനത്തിന്റെ ശുശ്രൂഷകൾ നിർവ്വഹിച്ചു. 1951 ഏപ്രിൽ 17-ന് കുന്നംകുളം മരത്തങ്കോട് ചാപ്പലിൽ കാലം ചെയ്ത അദ്ദേഹത്തെ മാതൃഇടവക ആയ പുത്തൻകാവ് കത്തീഡ്രലിൽ മദ്ബഹായോടു ചേർന്നു കബറടക്കി.

**ഉത്തമ പോരാളി**

ബഥനിയുടെ മാർ ഈവാനിയോസ് നേതൃത്വം കൊടുത്ത റീത്ത് പ്രസ്ഥാനത്തിനെതിരെ ശക്തമായി ആഞ്ഞടിച്ച് മലങ്കരസഭയിലുടനീളം ത്യാഗപൂർവ്വം ഓടിനടന്ന് സഭാമക്കളെ ഉറപ്പിച്ചു നിർത്തുന്നതിന് മാർ പീലക്സിനോസ് ബദ്ധശ്രദ്ധ പുലർത്തി. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം മലങ്കരസഭയെ സംബന്ധിച്ചിടത്തോളം എത്ര മാത്രം പ്രാധാന്യമേറിയതാണെന്ന് സഭാ മക്കളെ ബോധവൽക്കരിക്കുന്നതിന് പ്രബോധനങ്ങളിലൂടെ അദ്ദേഹം ഊന്നൽ കൊടുത്തു. സഭാചരിത്രരേഖകളുടെ വ്യക്തമായ അപഗ്രഥനത്തിലൂടെ ചിട്ടയായ അവതരണത്തോടെ, കാതോലിക്കേറ്റിന്റെ പ്രസക്തിയെയും പ്രാധാന്യത്തെയും പറ്റി സാധാരണ ജനങ്ങളുടെ ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങത്തക്കവിധം ശക്തമായിരുന്നു തിരുമേനിയുടെ വാക്കുകൾ. മലങ്കരയിലെ കാതോലിക്കാ സ്ഥാപനത്തോടെ ഒരു കാര്യത്തിനും പാത്രിയർക്കീസിന്റെ മുമ്പിൽ കുറിയേണ്ടകാര്യമില്ലെന്ന് ചരിത്രവസ്തുതകളുടെ പിൻബലത്തോടെ ആവർത്തിച്ചാവർത്തിച്ചു പ്രബോധിപ്പിച്ചുകൊണ്ടിരുന്നു തിരുമേനിയുടെ സുപ്രസിദ്ധമായ കുന്നംകുളം പ്രസംഗം. ശ്രോതാക്കളിലും അനുവാചകരിലും ആവേശം നിലനിർത്തുന്നതും, കാതോലിക്കാ സിംഹാസനത്തിനോടുമുള്ള ഭക്തിയും കൂറും നിലനിർത്തുന്നതിനും ഊർജ്ജം പകരത്തക്കവിധം ശക്തമായിരുന്നു. 'എന്റെ ദൈവം എന്റെ സഭ' എന്ന് ഹൃദയത്തോടു ചേർത്തു വച്ച് ആവർത്തിച്ചാവർത്തിച്ചു പ്രഖ്യാപിച്ച സഭാസ്നേഹിയായ ഒരു ശ്രേഷ്ഠപുരോഹിതനായിരുന്നു പുത്തൻകാവിലെ കൊച്ചു തിരുമേനി. യാത്രാപരിമിതികൾ ഏറെയുണ്ടായിരുന്ന ആ കാലഘട്ടത്തിൽ ക്ലേശങ്ങൾ സഹിച്ച് മലങ്കരസഭയിൽ അങ്ങോളമിങ്ങോളം സഞ്ചരിച്ച് കാതോലിക്കേറ്റിന്റെ ശ്രേഷ്ഠതയും, സത്യവിശ്വാസവും സഭാമക്കളിൽ നിറയ്ക്കുന്നതിന് ഏറെ ത്യാഗോജ്ജ്വലമായ നേതൃത്വമാണ് തിരുമേനി നൽകിയിരുന്നത്. കാലം ചെയ്ത വർഷം കാതോലിക്കാദിനാഘോഷ സമ്മേളനത്തിൽ കാതോലിക്കാ സ്ഥാപനത്തിന്റെ പുരാതനത്വം, വളർച്ച, മാഹാത്മ്യം അവ നിലനിർത്തിക്കൊണ്ടു പോകേണ്ടതായ ആവശ്യം എന്നീ വിഷയങ്ങളെപ്പറ്റി നടത്തിയ സുദീർഘമായ പ്രസംഗം ഇന്നും ജനഹൃദയങ്ങളിൽ പച്ചപിടിച്ചു നിൽക്കുന്നതു തന്നെയാണ്. ആടിയുലഞ്ഞ സഭാനൗകയെ സത്യവിശ്വാസത്തിലുറപ്പിച്ചു നിർത്താൻ പരിശുദ്ധ വട്ടശ്ശേരിൽ തിരുമോടും പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും ചേർന്ന് നിന്ന് ധീരമായ നേതൃത്വം നൽകിയ യുഗപ്രാഭവനായിരുന്നു പുത്തൻ കാവിൽ കൊച്ചു തിരുമേനി. അത് കൊണ്ട് തന്നെയാണ് കാതോലിക്കേറ്റിനോടും മലങ്കര സഭയോടുമുള്ള അദ്ദേഹത്തിന്റെ കറ തീർന്ന സ്നേഹവും, ഭക്തിയാദരവുകളും മുൻനിർത്തി സഭ അദ്ദേഹത്തിന് "കാതോലിക്കേറ്റ് രത്നദീപം" എന്ന വിശേഷനാമം നൽകി ആരംഭിച്ചതും.

**സത്യാരാധകൻ**

വളരെ ഹൃദ്യമായ ആരാധനയായിരുന്നു തിരുമേനിയുടേത്. ഹൃദയവർജ്ജകമായ സ്വരം, അനിതരസാധാരണമായ പ്രസംഗപാടവം, സുറിയാനി ഗീതങ്ങൾ സ്പഷ്ടമായും മധുരമായും ചൊല്ലുവാനുള്ള കഴിവ്, ദൈവസാന്നിധ്യബോധമുളവാക്കുന്ന കർമ്മാനുഷ്ഠാനങ്ങൾ എന്നിവ തിരുമേനിയുടെ ആത്മീയ ചൈതന്യം വിളിച്ചറിയിച്ചിരുന്നു. സഭയെ നയിക്കുവാനുള്ള വാഗ്വിലാസവും ശ്രുതിമാധുര്യവും ഭക്തിനിർഭരമായ ശുശ്രൂഷകളും, പ്രാർത്ഥനയിലൂടെ ഭക്തജനങ്ങളെ സ്വർഗ്ഗീയ മഹോന്നതങ്ങളിലെത്തിക്കുന്നതിനുള്ള ദൈവകൃപയും തിരുമേനിയിൽ നിറഞ്ഞുനിന്നിരുന്നു. ശരീരം കൊണ്ടും ശാരീരം കൊണ്ടും മലങ്കരസഭയാകമാനം സത്യവിശ്വാസം നിലനിർത്തുന്നതിനും സഭയുടെ അനന്യത നഷ്ടപ്പെടാതിരിക്കുന്നതിനും തിരുമേനി അക്ഷീണം യത്നിച്ചു. ഉജ്ജ്വലമായ വാഗ്മീകത്വം നിറഞ്ഞു നിൽക്കുന്ന പ്രഭാഷണരീതിയും മാധുര്യമായ ഗാനാലാപനത്തോടു കൂടിയുള്ള ലളിതമായ സംവേദനാത്മകതുയും ഒക്കെ എടുത്തു പറയേണ്ട വിശേഷതകൾ തന്നെയായിരുന്നു. വേദഭാഗങ്ങളുടെ വ്യക്തമായ വ്യാഖ്യാനവും, സത്യവിശ്വാസത്തിന്റെ ആഖ്യാനങ്ങളും സഭാപിതാക്കന്മാരുടെ പഠിപ്പിക്കലുകളും ആസ്വാദ്യമായ ഗാനങ്ങളും ഇടകലർന്ന പ്രസംഗശൈലി ക്രിസ്തു പാദാന്തികെ എല്ലാം മറന്നിരുന്ന ജനതതിയെ പോലെ ജനങ്ങൾ നെഞ്ചിലേറ്റി സ്വീകരിച്ചിരുന്നു. ഓർത്തഡോക്സ് സഭയുടെ വൈശിഷ്ട്യമായ; ആരാധനയുടെ മനോഹാരിത ഇത്രയും സുന്ദരമായി ജനഹൃദയങ്ങളിലെത്തിച്ച തിരുമേനിയെ ആർക്കും വിസ്മരിക്കാനാവില്ല. ആരാധനയ്ക്ക് ജീവൻ പകരുന്ന ഗാനങ്ങളുടെ സുന്ദരമായ ആലാപന ശൈലി കൊണ്ട് വിശുദ്ധ കുർബ്ബാനകളും കൂദാശകളും അതീവ ഹൃദ്യമായ അനുഭവങ്ങളാക്കി മാറ്റാൻ അദ്ദേഹത്തിന് സാധിച്ചിരുന്നുവെന്ന് സമകാലീനരുടെ സക്ഷ്യങ്ങൾ ബോധ്യപ്പെടുത്തുന്നു. മലങ്കര

സഭാമക്കളെ ആരാധനയിൽ സജീവരാകുന്നതിനും, ഇടവകയോടും സഭയോടും സഭാമക്കൾക്ക് അടുപ്പമുണ്ടാകുന്നതിനും വ്യവസ്ഥാപിത രീതിയിലുള്ള ഇടവകഭരണശൈലി രൂപപ്പെടുത്തി. ഇടവകയിലെ വിവിധ പ്രായക്കാർ സഭയോടു ചേർന്നു നിൽക്കത്തക്കവിധം ആത്മീയ സംഘടനകൾക്ക് ആരംഭം കുറിച്ചു. പ്രവർത്തനങ്ങൾ സുഗമമാവത്തക്കവണ്ണം ചുമതലകൾ വിഭാഗിച്ച്, ശരിയായ ഏകോപനം നടത്തി, കേന്ദ്രീകൃതമായി പ്രവർത്തിക്കത്തക്കവിധം ചുക്കാൻ പിടിച്ച ബഹുമുഖപ്രതിഭയും കർമ്മകുശലതയുമുള്ള ദീർഘദർശിയായ ഒരു വലിയ പിതാവായിരുന്നു മാർ പീലക്സീനോസ്. അവിഭക്ത തുമ്പമൺ ഭദ്രാസനത്തിന്റെ സാരഥ്യവും നിശ്ചിത കാലത്തേക്ക് നിയോഗാനുസരണം കൊല്ലം ഭദ്രാസനത്തിന്റെ ചുമതലയും വളരെ ചിട്ടയോടെ ഇടവക സന്ദർശനങ്ങളോടെ തിരുമേനി നിർവ്വഹിച്ചിരുന്നു. സുവിശേഷ ദൗത്യത്തിനു വൈദീകരെയും, അത്മായ സമൂഹത്തെയും നേതൃനിരയിലേക്ക് കൊണ്ടുവരുന്നതിന് പ്രചോദനവും പ്രോത്സാഹനവും തിരുമേനി നൽകിയിരുന്നു. സൺഡേസ്ക്കൂൾ പ്രസ്ഥാനം സുവ്യവസ്ഥാപിതമാക്കുന്നതിന് അനുകരണീയമായ പല കർമ്മപരിപാടികളും ആവിഷ്ക്കരിച്ച് പ്രാവർത്തികമാക്കുന്നതിൻ മുൻഗണന നൽകി. സൺഡേസ്ക്കൂളിന് ഭദ്രമായ ഒരടിത്തറ രൂപപ്പെടുത്തിയതു വഴി സഭയുടെ അടിസ്ഥാന വിശ്വാസ പ്രമാണങ്ങളും തിരുവചനമർമ്മങ്ങളും ഉൾക്കൊണ്ടു നല്ല സഭാസ്നേഹികളെ വളർത്തിയെടുക്കുന്നതിനും തിരുമേനിക്ക് സാധിച്ചു.

**വഴിവിളക്ക്**

ആംഗലേയ സാഹിത്യത്തിൽ ബിരുദാനന്തര ബിരുദം കരസ്ഥമാക്കിയ മാർ പീലക്സീനോസ് കോട്ടയം എം.ഡി. സ്ക്കൂളിൽ അധ്യാപകനായും, പുത്തൻകാവ് ഇംഗ്ലീഷ് മിഡിൽ സ്ക്കൂളിലന്റെ പ്രധാനാധ്യാപകനായും, വൈദിക സെമിനാരി അധ്യാപകനായും അനേകം ശിഷ്യന്മാർക്ക് അന്ധകാരത്തിൽ നിന്ന് വെളിച്ചത്തിലേക്കും തെളിച്ചത്തിലേക്കുമുള്ള മാർഗ്ഗമായി നിലകൊണ്ടു. ഈ വലിയ ഗുരുശ്രേഷ്ഠന്റെ ഉന്നതമായ ദർശനം മൂലം സഭയ്ക്ക് അനേകം വൈദിക സ്ഥാനികളെയും അത്മായ നേതൃനിരയെയും ലഭ്യമായി എന്നുള്ളതും സഭയുടെ വലിയ ഭാഗ്യമാണ്. ആധുനിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ രൂപീകരിക്കുന്നതിലും ബദ്ധശ്രദ്ധനായിരുന്നു തിരുമേനി. കിഴവള്ളൂർ, പുത്തൻകാവ്, പത്തനംതിട്ട തുടങ്ങിയ ഇടങ്ങളിൽ സ്ക്കൂൾ ആരംഭിക്കുന്നതിനു കഠിനാധ്വാനം ചെയ്തു. പത്തനംതിട്ടയിൽ ഒരു കോളേജ് ഉണ്ടാകണമെന്നാഗ്രഹിച്ച് അതിനു വേണ്ട എല്ലാ ചുവടുവെയ്പും നടത്തി. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിന്റെയും, പുത്തൻകാവ് മെട്രോപ്പോലീറ്റൻ സ്കൂളിന്റെയും നാമങ്ങൾ ചേർത്തു ചിന്തിക്കുമ്പോൾ മലങ്കരസഭയുടെ ഉയർച്ച മാത്രം ആഗ്രഹിച്ച മഹാപ്രതിഭാശാലിയുടെ ജീവിത ദർശനമാണ് പ്രകടമാകുന്നത്. യുവതലമുറയോടുള്ള കരുതലിന്റെ ഭാവം പ്രവർത്തനങ്ങളും വാക്കുകളും സസൂഷ്മം ശ്രദ്ധിച്ചാൽ മനസ്സിലാകും. അവസാന പ്രസംഗം സമാപിക്കുന്നതും യുവാക്കന്മാരെ ഉത്തേജിപ്പിച്ചുകൊണ്ടു തന്നെ യാണ്. "ഇന്നത്തെ യുവാക്കന്മാരാണ് സഭയെ പരിപാലിക്കേണ്ടത്. ഇന്ന് സഭയിൽ പ്രവർത്തനം നടത്തുന്നവരിൽ പ്രായം ചെന്നവരും ഒരു പക്ഷേ ഞാനും നാളെയോ മറ്റെന്നാളോ മരിച്ചു പോയേക്കാം. അതിനാൽ യുവാക്കന്മാർ സഭാസ്നേഹികളായി കച്ചകെട്ടണം". വരും തലമുറയെ ഉത്തേജിപ്പിക്കുവാനുതകുന്ന വാക്കുകളും ജീവിതവും കൊണ്ട് മലങ്കരസഭയിൽ നിറഞ്ഞു നിന്ന ആ പുണ്യപിതാവിന്റെ ജീവിതം നമുക്ക് പുത്തനുണർവ്വ് നൽകട്ടെ.

His presence was joyful
His voice inspiring
His words inspiring
His manners endearing
His Smile unforgettable
(കബറിടത്തിലെ ആലേഖനം)

## ഓർമ്മ


രണ്ടാം മാർത്തോമ്മായുടെ 324–ാം ഓർമ്മ (ഏപ്രിൽ 14, നിരണം വലിയ പള്ളി)


ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 69–ാം ഓർമ്മ (ഏപ്രിൽ 17, പുത്തൻകാവ് കത്തീഡ്രൽ)


യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായുടെ 226–ാം ഓർമ്മ (ഏപ്രിൽ 21, ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി)


മൂന്നാം മാർത്തോമ്മായുടെ 332–ാം ഓർമ്മ (ഏപ്രിൽ 22, കടമ്പനാട് കത്തീഡ്രൽ)


ഒന്നാം മാർത്തോമ്മായുടെ 350–ാം ഓർമ്മ (ഏപ്രിൽ 25, അങ്കമാലി ചെറിയ പള്ളി)


മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 349–ാം ഓർമ്മ (ഏപ്രിൽ 27, വടക്കൻ പറവൂർ പള്ളി)


പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 107–ാം ഓർമ്മ (മെയ് 3, പാമ്പാക്കുട ചെറിയ പള്ളി)


5–ാം മാർത്തോമ്മായുടെ 255–ാം ഓർമ്മ (മെയ് 8, നിരണം വലിയ പള്ളിയിൽ)



# മിഴിനീർകണങ്ങൾ

■ കെ. വി. ജോർജ് ഏഴംകുളം നോർത്ത്

**ഇ**രുൾ നിഴൽ വീഴ്ത്തിയൊരീ കിടക്കയിൽ
ഇരുണ്ടടഞ്ഞൊരു മനസ്സുമായി ഞാൻ കിടന്നു
ഇരുൾ പരന്നു തുടങ്ങിയൊരീ ജീവിതമിനിയെന്നും
ഇരുളടഞ്ഞതു മാത്രമാണോയെന്നെനിക്കറിയില്ല

**ലോ**ക രക്ഷകനായി കരുതി സ്നേഹിച്ചു ഞാനവനെ
ലോക പാപങ്ങൾ മോചിച്ചീടുവാൻ ശക്തനവൻ
ലോക ദുഃഖങ്ങൾക്കുമറുതിവരുത്തുമാ കാരുണ്യശീലൻ
ലോക സൗഖ്യദായകനാം സ്വർഗീയവൈദ്യനവൻ

**പ്ര**ത്യാശയിവ്വണ്ണമേകി എന്നെ നയിച്ച നാഥൻ
പ്രത്യാശാ നിവൃത്തിയില്ലാത്തവ്വണ്ണമെൻ
പ്രത്യാശാ നാശഹേതുകനായിട്ടെന്നവണ്ണം
പ്രത്യാശയില്ലാതെയൊരു കല്ലറയിൽ ശയിക്കുന്നു

**പീ**ഢകളൊരൊന്നായി സഹിച്ചിടുമ്പൊഴും
പീഢകർക്കു വേണ്ടി പ്രാർത്ഥിച്ച നാഥൻ
പീഢകളേറ്റു മനം തളരാത്ത സഹനദാസൻ
പീഢിത മൃതവർഗ്ഗത്തിനൊപ്പമുറങ്ങുന്നു

**അ**ഴിഞ്ഞുലഞ്ഞുണങ്ങിയെൻ മുടിച്ചുരുളുകളിൽ
അഴലിൻ മിഴിനീർകണങ്ങളനുസ്യൂതമൊലിച്ചിറങ്ങി
അഴലിൻ ഭണ്ഡാരമായിത്തീർന്നെൻ ഹൃദന്തം
അഴിഞ്ഞുലഞ്ഞില്ലാതായീടുമെൻ മനോവ്യഥകളിൽ

**മ**രിച്ചാലുമുയർക്കുമെന്നെന്നോടരുളിയ നാഥൻ
മരിച്ചവരിൽ നിന്നുമുയർക്കുമെന്നെൻ വിശ്വാസം
മരണ ബന്ധനങ്ങളറുത്തെറിഞ്ഞാദാമിൻ സുതൻ
മരണ വിജയമില്ലാതാക്കിയുണർന്നെഴുന്നേറ്റിടും

**പ്ര**ത്യാശ നൽകുമീ ചിന്തകൾ പരശ്ശതമായി
പ്രത്യാശയോടെ ഉരുവിട്ടു  രാത്രി കഴിച്ചുകൂട്ടി
പ്രത്യാശാ നിവൃത്തിയുണ്ടാകുമോ കല്ലറയ്ക്കലെന്നുള്ള
പ്രത്യാശയോടെ യാത്രയ്ക്കതിവേഗമൊരുങ്ങി

**യാ**ത്രയിലെൻ നിഴൽ മാത്രമൊപ്പമെനിക്കു കൂട്ടായ്
യാത്രയിലെൻ പാദുകങ്ങളിൽ മുള്ളുകളിൻ ചുംബനം
യാത്രയിതവസാനിക്കുമാ ശ്മശാനോദ്യാനത്തിൽ
യാത്രയിതെൻ അവസാനമെങ്കിലും ദുഃഖമില്ലെനിക്ക്

---

*(ആഴ്ചവട്ടത്തിൽ ഒന്നാം നാൾ മഗ്ദലക്കാരത്തി മറിയ രാവിലെ ഇരുട്ടുള്ളപ്പോൾ തന്നെ കല്ലറയ്ക്കൽ ചെന്നു* (20: 1)

CORONAVIRUS

# കൊറോണ

**തോമസ് മാത്യു**
പുലിമലക്കുന്നേൽ പുത്തൻപറമ്പിൽ കൊല്ലാട്

ലോകത്തിൽ എവിടെയും ഭീതിപരത്തീടും
കൊറോണ എന്നൊരു വൈറസിലൂടെ
യുദ്ധസമാനമാം ഭീതിയിൽ ഏവരും
ദിവസങ്ങൾ ഓരോന്നായ് എണ്ണി നീക്കീടുന്നു.

ചൈനയിൽ നിന്നു തുടങ്ങിയ വ്യാപനം
ലോകം മുഴുവൻ ഭീതിയിലായിക്കഴിഞ്ഞിതാ
രോഗ പ്രതിരോധമരുന്നുകൾ യാതൊന്നും
ഇതുവരെ ഒന്നുമേ കണ്ടുപിടിച്ചില്ല.

സൃഷ്ടാവ് നൽകിടും നേട്ടങ്ങൾക്കുപരിയായ്
സ്വാർത്ഥ നേട്ടങ്ങൾ കൊയ്യുന്ന രാഷ്ട്രങ്ങൾ
നാശത്തിൻ വിത്തുകൾ വിതച്ചീടുന്നു.
കരകയറുവാൻ മാർഗ്ഗം ഇല്ലാതിരിക്കുന്നു.

ആകുല ചിത്തരായ് ലോക ജനതകൾ
ഓരോ നിമിഷവും തള്ളി നീക്കീടുന്നു
വ്യാപനം തടയുവാൻ ഏതൊരു സർക്കാരും
ആവതാൽ കഴിവുള്ളതൊക്കയും ചെയ്തീടുന്നു.

സർക്കാരിൻ നിർദ്ദേശം ഓരോന്നും ഏവരും
ചിട്ടയായ് പാലിച്ചു പോരുന്നതിൻ ഗുണം
രോഗത്തിൻ വ്യാപനം നിയന്ത്രണാധീനമായ്
ഓരോ ദിവസവും ആശ്വാസമേകുന്നു.

സമ്പന്നരേവരും ബുദ്ധിമാന്മാർ പോലും
തങ്ങളാൽ കഴിവുള്ളതൊക്കെയും ചെയ്തിട്ടും
കൊറോണ എന്ന ഈ വൈറസിനെതിരായ്
അക്ഷീണ പരിശ്രമം ചെയ്യുന്നു നിക്ഷ്ഫലം!

വിദ്യാലയങ്ങൾക്കവിധി നൽകിയും
ആരാധനാലയം ആളെ ചുരുക്കിയും
വിവാഹ ആഘോഷങ്ങൾ നാമമാത്രമാക്കിയും
ജനസമ്പർക്കം എത്രയും ലഘൂകരിച്ചീടുന്നു.

യാത്രകൾ കഴിവതും വെട്ടിച്ചുരുക്കിയും
ജനസമ്പർക്കം ലഘൂകരിക്കയും
രോഗവ്യാപനം അത്രയും ശമിക്കുവാൻ
ദൈവത്തോടായ് നാം പ്രാർത്ഥിച്ചീടണമേ.

# കോവിടും വീടും

▪ എബി മാത്യൂ, കൊഴുവല്ലൂർ

പറഞ്ഞു പഴകിയ ഒരു വാക്കായിരുന്ന മുമ്പ് ഘർവാപസി അത് പിന്നീട് നർമ്മം ആയും നമുക്കിടയിൽ നിറഞ്ഞുനിന്നു.. ഈ കൊറോണ കാലത്ത് ഈ വാക്കിന് ജീവൻ വെച്ചത് പോലെ ... കർമ്മപഥത്തിൽ അല്പസ്വല്പം മാറ്റം ഒക്കെ ഉണ്ടെങ്കിലും വാക്കിന് ഒരു പുതിയ ജീവൻ കൈവന്നു എന്നൊരു തോന്നൽ.. കോവിടും വീടും തമ്മിൽ ഇതിൽ അൽപം സാമ്യം ഉള്ളത് പോലെ ജീവിതത്തിലെ സമയം ഇല്ലായ്മയിൽ പരക്കംപാച്ചിലിൽ വീട്ടിലേക്ക് നമ്മെ തിരിച്ചുകൊണ്ടുവരുവാൻ കോവിട് ഒരു നല്ല സംഭാവന നൽകി എന്ന് പറയാതിരിക്കാൻ തരമില്ല... ഇപ്പോൾ എവിടെ നോക്കിയാലും കേൾക്കുന്നതും വായിക്കുന്നതും വീട്ടിൽ ഇരിക്കുക ( stay home) സുരക്ഷിതരായിരിക്കുക ( stay safe) എന്നു മാത്രമാണ് ലോകത്തിനു മുഴുവൻ പറയാനുള്ളതും ഇതുതന്നെ എന്നാണ് വീടിന് പുറത്തിറങ്ങാതെ തന്നെ നമുക്ക് കേൾക്കുവാൻ സാധിക്കുന്നത്...

വീടിന് ഒരുപാട് അർത്ഥം കൈവന്നത് പോലെ ... ' കോവിട് ' ( covid) എന്ന വാക്ക് ലത്തീൻ ഭാഷയിൽ നിന്ന് എടുത്തിട്ടുള്ളതാണ്... ഇംഗ്ലീഷിൽ ക്രൗൺ ( crown) അഥവാ കിരീടം എന്നാണ് അർത്ഥം പറയുക... രൂപത്തിൽ കിരീട സാദൃശ്യമുള്ള അതുകൊണ്ടായിരിക്കാം ഇങ്ങനെ വിളിപ്പേര് ലഭിച്ചത് ... എന്തുതന്നെയായാലും വീട്ടിലെ മുടി ചൂടിയ മന്നന്മാർ ആക്കി നമ്മെ രൂപപ്പെടുത്തുവാൻ ഈ രൂപരഹിതന് ചുരുങ്ങിയ കാലം കൊണ്ടു സാധിച്ചു...

കൊറോണ കാലത്ത് കണ്ട ഒരു ഫലിതം ഇപ്പോൾ ഓർമ്മ വരുന്നു.. ഗൃഹനാഥ അയൽവക്കത്തുള്ള വീട്ടുകാരോട് കുശലാന്വേഷണം നടത്തുമ്പോൾ ഭർത്താവിനെ കുറിച്ച് പറയുന്ന അഭിപ്രായമാണ് ശ്രദ്ധേയം.." രണ്ടുമൂന്നു ദിവസം കൊണ്ട് ഞാൻ അദ്ദേഹത്തെ ശ്രദ്ധിക്കുകയായിരുന്നു... ഒരു പാവമാണ്.. നല്ലൊരു മനുഷ്യൻ" ഒരു മേൽക്കൂരയ്ക്കു ഉള്ളിൽ ഒന്നിച്ചു കഴിഞ്ഞവർക്ക് പരസ്പരം ശരിക്കും അറിയേണ്ടത് പോലെ അറിയുവാനും, മനസ്സിലാക്കുവാനും ഈ 'വീട്ടു വാസം' മൂലം കഴിഞ്ഞു .. ഇത് പുതിയ ദിശാബോധം നമ്മിൽ രൂപപ്പെടുത്താൻ ഇടയാക്കുമെന്നും പ്രതീക്ഷിക്കുന്നു... ശരിക്കും ഇപ്പോൾ അല്ലേ നമ്മൾ വീട്ടിൽ താമസിച്ച് തുടങ്ങിയത്..?. വീടിന് പുതിയ ഒരു അർത്ഥം കൈവന്നത് ഇപ്പോൾ അല്ലേ?

പ്രകൃതി നമ്മോട് എത്ര ആവർത്തി പറഞ്ഞു നോക്കി.. അനുസരണക്കേട്‌റെ വംശ പാരമ്പര്യമുള്ള നമുക്ക് അനുസരിക്കാൻ പ്രകൃതി തന്നെ കോട്ട അടച്ച് കാവൽ മാലാഖമാരെ വാളുമായി നിർത്തി എന്ന് തോന്നുന്നു...ഓർക്കുവാനും ഓർമ്മിക്കുവാനും, താങ്ങുവാനും തണലേകുവാനും ഒരു വീടുണ്ട് എന്ന മനോഹരമായ ചിന്തയിലേക്ക് തിരിച്ചു വന്നിരിക്കുന്നു.... ഒരുതരം ഘർവാപസി.. ഇതിലും മനോഹരമായി എന്തുണ്ട് ഈ ഭൂമിയിൽ എന്ന് ചോദിക്കുവാൻ പോലും നമുക്ക് ഇന്ന് കഴിയുന്നു...

അന്തിയുറങ്ങാൻ മാത്രം വീട്ടിൽ വന്നിരുന്ന നമ്മിൽ പലർക്കും ഇന്ന് വീട് ഒരു ഇടത്താവളം മാത്രമല്ല മനോഹരമായ ഒരു അനുഭവം കൂടിയാണെന്ന് തെളിയിച്ചിരിക്കുന്നു... കാത്തിരുന്ന് മടുത്ത വർ കൂടെ ഇരിക്കുമ്പോൾ ഇതിലും വലിയ റൊമാൻസ് എവിടെയാണ് നമുക്ക് ലഭിക്കുക

ചില്ലക്ഷരങ്ങളും, വ്യഞ്ജനാക്ഷരങ്ങളും പുതിയ പുതിയ അർത്ഥം പകർന്ന വീടിനുള്ളിൽ തുള്ളിക്കളിച്ചു നടക്കുമ്പോൾ അവിടെയൊക്കെ സന്തോഷത്തിറെയും സ്നേഹത്തിൻറെയും പുതിയ അർത്ഥതലങ്ങൾ നാം കാണുകയാണ്... ദൈവ സ്നേഹത്തിൻറെ ദൃശ്യാവിഷ്കാരം... വീടുപോലെ സുരക്ഷിതമായി വേറൊന്നുമില്ല എന്ന് എന്ന് ഇന്ന് ലോകം മനസ്സിലാക്കി കഴിഞ്ഞു.. ഇതിൽ പാശ്ചാത്യ രെന്നോ, പൗരസ്ത്യരെന്നോ , പണക്കാരനെന്നോ പാവപ്പെട്ടവനെന്നോ , ജാതി എന്നോ മതം മെന്നോ വ്യത്യാസങ്ങളില്ല .. എല്ലാവർക്കും വീടിന് ഇന്ന് ഒരു അർഥം മാത്രമേ ഉള്ളൂ...

'സ്വർഗ്ഗം നിങ്ങൾക്കിടയിൽ തന്നെ ആകുന്നു' എന്ന വാക്കിൻറെ ശരിയായ ആന്തരികാർത്ഥം ഇപ്പോൾ നമുക്ക് ബോധ്യമായി എന്ന് തോന്നുന്നു...സന്തോഷത്തോടെ പാർക്കുവാൻ ദൈവം അനുവദിച്ചു തന്ന ഭൂമിയെ സൃഷ്ടിച്ചവൻ്റെ ഹിതത്തിന് വിപരീതമായി നാം ഉപയോഗിച്ചപ്പോൾ , അതിനായി നമ്മുടെ അധ്വാനവും സമയവും നാം പാഴാക്കിയപ്പോൾ വീട്ടിലെ സ്വർഗ്ഗത്തിൽനിന്ന് നാം തള്ളപ്പെട്ടു പോയിരുന്നു... ഇന്ന് നാം മടങ്ങി വീട്ടിലേക്ക് വരുന്നു... പറുദീസയുടെ അനുഭവവും സ്വർഗ്ഗത്തിൽ എൻറെ മനോഹാരിതയും വീട്ടിൽ തന്നെ ഉണ്ട് എന്ന് നാം തിരിച്ചറിയുന്നു ഇപ്പോൾ .. തിരുവചനത്തിൽ നാം പലപ്പോഴും അലസമായി വായിച്ചു വിട്ട വീടിന് ഇത്രക്ക് ശോഭ ഉണ്ടെന്ന് നാം ഇപ്പോൾ മനസ്സിലാക്കുന്നു... വിഷമ സന്ധികളിൽ മനുഷ്യന് മടക്കയാത്ര എല്ലായിപ്പോഴും വീട്ടിലേക്ക് തന്നെയാണ്.... അവിടേക്ക് കയറി ചെയ്യുന്നതിന് മടിക്കേണ്ട കാര്യമില്ല... നമ്മുടെ വീടാണ്... ഇത് വലിയൊരു തിരിച്ചറിവുമാണ്...ഇന്ന് ജോലി ചെയ്യുവാൻ ബഹുമില കെട്ടിടങ്ങൾ വേണ്ട... സമയം കളയുവാൻ വില കൂടിയ ഉല്ലാസ കേന്ദ്രങ്ങൾ വേണ്ട .. എല്ലാം വീട്ടിൽ തന്നെ ഉണ്ട്..

ലഹരി നഷ്ടപ്പെട്ടവന് അത് ലഭിക്കുന്നത് വീട്ടിൽ നിന്നാണ് ആണ്... പുറത്ത് ലഹരി അന്വേഷിക്കുന്ന അവന് ലഭിക്കും ആയിരിക്കും എന്നാൽ അത് ലോകത്തിൻറെ ലഹരിയാണ്... അതിന് ആയുസ്സ് തീരെ കുറവാണ്... വീട്ടിലെ വെള്ളത്തിന് നല്ല ഹരി ഉണ്ടെന്ന് കാണിച്ചുതന്ന തന്ന ഒരു തച്ചന്റെ മകൻ പറയുന്ന വീടു തന്നെയാണ് നിങ്ങളുടെ സ്വർഗ്ഗവും ലഹരിയും എന്ന്... കാനാവിലെ കല്യാണ വീട്ടിൽ അത് അവൻ കാണിച്ചു തരുന്നുണ്ട്... വെറും വാക്കല്ല എന്ന് തെളിയിച്ചു കൊണ്ട്... ഫെയ്ക്ക് ന്യൂസുകളും പോസ്റ്റുകളും ഉള്ള ഈ ലോകത്ത് ഇങ്ങനെയുള്ള ചില യാഥാർത്ഥ്യങ്ങൾ കാണാതെ പോകരുത്... ധൂർത്ത പുത്രൻ മടക്കയാത്രയും വീട്ടിലേക്ക് തന്നെയായിരുന്നു... പുറത്തു ലഹരി തേടി പോയവന് അത് സമാധാനം നൽകിയില്ല .. ആ ബോധത്തിൽ നിന്ന് ഉണർന്നപ്പോൾ അവർ നോക്കിയത് വീട്ടിലേക്കാണ്... തലകുനിക്കാതെ കയറി ചെല്ലുവാൻ അവന് വീടുണ്ടായിരുന്നു... ചുങ്കം പിരിച്ചു നടന്ന സക്കായിക്ക് ലോകത്തിൻറെ ഭൗതികമായ വ്യാപാരത്തിൽ നിന്ന് മടങ്ങി ചെല്ലുവാൻ ചൂണ്ടി കാണിച്ചു കൊടുത്തതും വീടിൻറെ പടിവാതിലാണ്.. പുറത്തെ മായാലോകത്ത് മനസ്സും ശരീരവും കൊടുത്ത് വിശ്രമമില്ലാതെ നടന്നവർക്ക് വീട്ടിലിരിക്കാൻ അൽപം ബുദ്ധിമുട്ടുണ്ടാകും... ബുദ്ധിപൂർവ്വം ചിന്തിച്ചാൽ ഈ ബുദ്ധിമുട്ട് മാറിക്കിട്ടും... വീട്ടിൽ ഇരിക്കാൻ മടി വരികയില്ല... സുരക്ഷിതമായി ഇരിക്കുവാൻ വീടുപോലെ നമുക്ക് ഒരിടം ഇന്നില്ല.. കോവിഡ് കാലത്തെ ഏറ്റവും വലിയ തിരിച്ചറിവാണ് ഇത്... കോവിഡ് വീട്ടിൽ കയറ്റിയ നമുക്ക് ഈ നോയമ്പ് കാലത്ത് വീട്ടിലെ സഭയുടെ സ്വർഗീയ അനുഭവത്തിലേക്ക് മടങ്ങിവരാം... കോവിഡ് അല്ല വീടാണ് സുരക്ഷിതം..

# ആത്മതപനത്തിന്റെ കാലം

■ ഫാ. ജോർജ്ജ് വർഗ്ഗീസ്, തിരുവനന്തപുരം

"നിങ്ങളുടെ കാലത്തോ നിങ്ങളുടെ പിതാക്കൻമാരുടെ കാലത്തോ ഇങ്ങനെ ഒന്ന് സംഭവിച്ചിട്ടുണ്ടോ ".(യോവേൽ 1:12)

പ്രിയമുള്ള സഹോദരങ്ങളെ, ഇന്ന് നാം സമാനതകളില്ലാത്ത ഒരു വലിയ പ്രതിസന്ധി നേരിടുകയാണ്. മരണനിഴൽ വീണ ഒരു ജനതയുടെ ഭയവും ആശങ്കകളും സകലരെയും വീർപ്പുമുട്ടിക്കുകയാണ്. ഒരു ചുമ പോലും ഭയുണ്ടാക്കുന്ന അവസ്ഥയാണ് എവിടെയും.'ലോകം വിരൽ തുമ്പിലായിരുന്ന ' കാലത്ത് നിന്ന് 'ലോകം വീടിനുള്ളിൽ ' എന്ന കാലത്തേക്ക് നാം വേഗത്തിൽ മാറിക്കഴിഞ്ഞു. 'ഇനിയെന്ത്? എന്ന ചിന്തയാണ് സകലരുടെയും ഉള്ളിൽ.ബൈബിളിലെ യോവേൽ പ്രവാചകന്റെ വാക്കുകൾ ഇന്ന് വളരെ പ്രസക്തമായി തോന്നുന്നു." എന്നാൽ ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും കരച്ചിലോടും വിലാപത്തോടും എങ്കലേക്ക് തിരിവിൻ എന്ന് യഹോവയുടെ അരുളപ്പാട്' . (യോവേൽ 2:12)ഇപ്പോഴെങ്കിലും എന്ന പറയുവാൻ ചില കാരണങ്ങളുണ്ട്. പ്രവാചകൻ ചോദിക്കുന്ന 'നിങ്ങളുടെ കാലത്തോ നിങ്ങളുടെ പിതാക്കന്മാരുടെ കാലത്തോ ഇങ്ങനെ ഒന്ന് സംഭവിച്ചിട്ടുണ്ടോ ' (യോവേ 1:12).

പ്രിയ സഹോദരങ്ങളെ ഇതിന് മുമ്പ് സംഭവിച്ചിട്ടില്ലാത്ത ഒന്നാണ് നാം നേരിടുന്നത്. രണ്ട് കാര്യങ്ങൾ പ്രവാചകൻ ചൂണ്ടി കാണിക്കുന്നു.1) നിങ്ങളുടെ വീട്ടിലുള്ളത് തുള്ളനും പുഴുവും തിന്നും.( 1:4) നാം അദ്ധ്വാനിച്ചുണ്ടാക്കിയത് സകലതും നശിക്കുന്നത് നിസ്സംഗതയോടെ നോക്കി നിൽക്കേണ്ട അവസ്ഥ ഉണ്ടായേക്കാം. ഒന്നും ചെയ്യാൻ കഴിയാത്ത സാഹചര്യം !!!2) നിങ്ങളുടെ ദൈവത്തിന്റെ ആലയത്തിലെ യാഗം മുടങ്ങിപ്പോകും (1:13)

ദേവാലയത്തിലെ ആരാധന മുടക്കിപ്പോകുന്ന അവസ്ഥ ഒരു വിശ്വാസിയെ സംബന്ധിച്ച് മരണത്തെക്കാൾ ഭീതിജനകമാണ്. അവസരമുള്ളപ്പോൾ മുടന്തൻ ന്യായം പറഞ്ഞ് ആരാധനയിൽ നിന്ന് മാറി നിന്നവർ ഇന്ന് ഒരിക്കലെങ്കിലും ദേവാലയത്തിലൊന്ന് ചെന്ന് മുട്ടുകുത്തുവാൻ കേഴുന്ന അവസ്ഥയിലാണ്.

പ്രവാചകൻ പറയുന്ന " ഇപ്പോഴെങ്കിലും നിങ്ങൾ ഉപവാസത്തോടും പ്രാർത്ഥനയോടും കരച്ചിലോടും ദൈവത്തിലേക്ക് തിരി വിൻ ".അതിനാൽ പ്രവാചകന്റെ വാക്ക് കേൾക്കാം.1) പുരോഹിതൻമാർ വിലപിക്കട്ടെ ( 1:13)2) ശുശ്രൂഷകർ കരയട്ടെ ( 1:13)3) വിശ്വാസികൾ ഹൃദയം കീറട്ടെ (2:13)4) സഭയെയും ലോകത്തെയും വിശുദ്ധീകരിക്കാം.( 2:14)അപ്പോൾ ദൈവം നല്കുന്ന അനുഗ്രഹത്തെ പറ്റിയും പ്രവാചകൻ പറയുന്നു.1) തുള്ളനും വെട്ടുകിളിയും പുഴുവും നശിപ്പിച്ചതിനു പകരം ഞാൻ നിങ്ങൾക്ക് തരും.( 2:26)2) ഞാൻ ദൈവമാകുന്നു എന്ന് നിങ്ങൾ അറിയും.( 2:27)3) എന്റെ ജനം ഒരുനാളും ലജ്ജിച്ചു പോകയില്ല. (2:27)പ്രിയ സഹോദരങ്ങളെ... അതിനാൽ നമുക്ക് ഒരുമിച്ച് ഉപവസിച്ച് പ്രാർത്ഥിക്കാം. ദൈവം നമ്മോട് കരുണ ചെയ്യട്ടെ!!!

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2018-20
License No. KL/CR/KTM/WPP-23/2018-20
Licensed to Post Without Pre-Payment

Published on
10 April/2020

# 69-ാം ഓർമ്മപ്പെരുനാൾ

# പുത്തൻകാവിൽ കൊച്ചുതിരുമേനി



## ആദരാഞ്ജലികൾ അർപ്പിച്ചുകൊള്ളുന്നു

1950 നവംബർ മാസം 2-ാം തീയതി പരുമല പള്ളിയുടെ മേടയിലെ മുറിയിൽവെച്ച് തിരുമേനിയുടെ അരികിലേക്ക് എന്നെ ചേർത്തുപിടിച്ചുകൊണ്ട് തലയിൽ കൈകൾ വെച്ച് പ്രാർത്ഥിച്ചു അനുഗ്രഹിച്ചുകൊണ്ട്, ആയുഷ്കാലം മുഴുവൻ സമയവും ദൈവ ശുശ്രൂഷയ്ക്കുവേണ്ടി വേർതിരിച്ച് സമർപ്പിക്കപ്പെടുവാൻ ഭാഗ്യം ലഭിച്ച ആത്മീയ മകൻ

**Mathew Alexander Cor-Episcopa Kuttikandathil**
Washington D.C., USA

PRINTED AND PUBLISHED BY FR. SHALU LUKOSE, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT STERLING PRINT HOUSE PVT LTD, NO 49/1849, AIMS PONEKKARA PO, ERNAKULAM - 682011 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR FR. ZACHARIA NINAN AKA FR. LIJESH C. RAJ.